# കന്യാകുമാരി മായിഅമ്മ



## ബ്രഹ്മാണ്ഡ ജ്ഞാനേശ്വരിയെ കണ്ടെത്തൽ

# കന്യാകുമാരി മായിഅമ്മ

ഒന്നാം എഡിഷൻ : 1999

വില : 15 രൂപ

തയ്യാറാക്കിയത് :
മായിഅമ്മ ഭക്തൻ

പ്രസിദ്ധീകരിക്കുന്നത് :
കന്യാകുമാരി മായിഅമ്മ ആലയം
തിങ്കൾചന്ത

Rainbow Offset Printing House, Verkilambi

## പ്രസ്താവന

ഈ ആത്മീയ പുസ്തകം ആദിപരാശക്തിയും ബ്രഹ്മാണ്ഡജ്ഞാനേശ്വരിയുമായ കന്യാകുമാരി മായിഅമ്മയുടെ അനുഗ്രഹത്താൽ തയ്യാർ ചെയ്ത് ഭക്തജനക്ഷേമത്തിനായി പ്രസിദ്ധം ചെയ്യുന്നു. തിരുവനന്തപുരത്തുള്ള ഒരു മായിഅമ്മ ഭക്തന് ബ്രഹ്മശ്രുതിയായി ലഭിച്ചുകൊണ്ടിരിയ്ക്കുന്ന ആത്മീയ പരമ രഹസ്യം ഈ അമൂല്യഗ്രന്ഥത്തിലൂടെ വെളിച്ചം വീശുന്നു.

<u>സംഗമം തേടി</u> : അമ്മ ആരാണെന്നും അമ്മയുടെ അവതാര രോദ്ദേശം എന്താണെന്നുമുള്ള സംക്ഷിപ്ത വിവരണം ഇതിലൂടെ നമുക്കു ലഭ്യമാക്കിതരുന്നു.

<u>സന്ധ്യാവന്ദനം</u> : നിത്യസ്തുതിയിൽ അമ്മയുടെ അനുഗ്രഹം നിത്യവസന്തം പോലെ എല്ലായ്പ്പോഴും അനുഭവപ്പെടുന്നു. വ്യക്തി ജീവിത പിരിമുറുക്കം (മാനസിക ടെൻഷൻ) ഇല്ലാതെ അതിരറ്റ സന്തോഷത്താൽ സ്വയം നയിക്കാൻ പ്രാപ്തനാക്കുന്നു.

<u>അവധൂത അവതാരം</u> : ആദിപരാശക്തി അവധൂത അവതാരം പൂണ്ട് മായാസ്വരൂപിണിയായും യോഗിനിയായും ജ്ഞാനിയായും നിസംഗയായും, മൗനിയായും, തപസ്വിനിയായും കോടി സൂര്യപ്രഭയ്ക്ക് തുല്യമായ ആനന്ദപ്രഭവിതറി ഭക്തജനഹൃദയത്തിൽ ഈ അവധൂത അവതാരമായ ഭഗവാൻ കുടികൊള്ളുന്നതായി ഈ അദ്ധ്യായത്തിൽ വെളിപ്പെടുത്തുന്നു. അമ്മയ്ക്ക് വളരെ പ്രിയപ്പെട്ട ഒന്നാണ് അമ്മയുടെ പാദപൂജ എന്ന രഹസ്യം ഭക്തജനങ്ങളെ ഓർമ്മിപ്പിക്കുന്നു.

<u>അമ്മയെ തേടണം</u> : ഭഗവാനായ അമ്മയെ അതേ നിലവാരത്തിൽ ഭജിയ്ക്കുന്ന ഭക്തന്റെ അഹങ്കാരഭാവങ്ങളെ അമർത്തി ആത്മീയതലങ്ങളെ ഉണർത്തിവിടുന്നു. അമ്മയിൽ നിന്നും കൈവിട്ടുപോയ കുഞ്ഞ് എപ്രകാരം അമ്മയെ തേടുന്നുവോ അതേ മാനസീകാവസ്ഥയിൽ ഭഗവാനെ സ്തുതിച്ചാൽ ഫലപ്രാപ്തി നിശ്ചയമായും നേടാം.

കർമ്മനിയമം : നാം അറിയാതെ നമ്മുടെ കർമ്മങ്ങൾ നിരന്തരം നടന്നുകൊണ്ടിരിക്കുന്നു. കൂട്ടത്തിൽ ദു:ഖങ്ങളും കൂടി വരുന്നു. കർമ്മത്തിന്റെ ഉറവിടം അതിന്റെ പ്രാധാന്യം എററിവ നമ്മേ ബോദ്ധ്യപ്പെടുത്തി കർമ്മ ഗുണദോഷങ്ങളെ തരംതിരിയ്ക്കുന്നു. സഹജകർമ്മങ്ങളെ ത്യജിച്ച് വിധിത കർമ്മങ്ങളെ ക്രമമായി തുടർന്ന് കാലം കൊണ്ട് നിഷ്കാമകർമ്മത്തിൽ എത്താമെന്ന് ഭഗവാൻ നമ്മെ ഉപദേശിക്കുന്നു. അന്ത്യത്തിൽ പുണ്യജന്മത്തിനുടമയായി തീരുമെന്ന് വെളിപ്പെടുത്തുന്നു.

ബ്രഹ്മഭാവന : ജീവന്റെ അവസ്ഥാ വിശേഷത്തെ വിശേഷരീതിയിൽ നമ്മെ ബോദ്ധ്യപ്പെടുത്തി തരുന്നു. ലൗകിക തലത്തിലുള്ള ജീവന്റെ അവസ്ഥാകാലം അവന്റെ ആത്മീയതലം മൂടപ്പെട്ടിരിക്കുന്നു. നാം കാണാത്തതും അറിയാത്തതുമായ ആത്മീയ രഹസ്യങ്ങളെ സൂഷ്മഭാവത്തിൽ വിവരിച്ച് ഭക്തിയുടെ ഉന്നത തലങ്ങളെ കാട്ടിതരുന്നു. ബ്രഹ്മലക്ഷണം അവിടവിടെ ആവർത്തിച്ചാവർത്തിച്ച് വിവരിച്ച് മനസ്സിനെ ഭഗവാനിൽ അടുപ്പിച്ച് നിറുത്തുന്നു.

ബ്രഹ്മോപദേശം : ചിന്ത ഇന്ദ്രീയങ്ങളെ ഉത്തേജിപ്പിച്ച് ചിത്തത്തെ കർമ്മ പന്ഥാവിൽ എത്തിച്ച് ഗുണദോഷവിചാരം ചെയ്യുന്നു. ധ്യാനം ചെയ്തും മനനം ചെയ്തും നിരന്തരം അഭ്യസത്താൽ ചിത്തം എപ്രകാരം പൂർവ്വ സ്ഥിതിയിൽ പ്രാപിയ്ക്കാമെന്ന് ശക്തമായി ഉപദേശിക്കുന്നു. മനസ്സ് അതിന്റെ ആരോഹണ അവരോഹണ അവസ്ഥയിൽ കൂടി ആത്മ നിയന്ത്രണം തേടേണ്ട മാർഗ്ഗം കാട്ടി ബോധ മണ്ഡലത്തിൽ ഉറപ്പിയ്ക്കേണ്ട രീതി വെളിപ്പെടുത്തുന്നു. മനസ്സ് പ്രാണനിൽ ലയിച്ച് ജീവന്റെ അനശ്വരമണ്ഡലത്ത് എത്തുന്നു. സമഭാവന വളർന്ന് അകവും പുറവും നിറഞ്ഞ് നിൽക്കുന്ന ബ്രഹ്മമായി യോഗിക്ക് സമസ്തവും അനുഭവപ്പെടുന്നതായ് ഹൃദയസ്പൃക്കായി വിവരിക്കുന്നു.

ദിവ്യാനുഭൂതി : നിത്യപരിത്യാഗിയായി പരിപൂർണ്ണ ബ്രഹ്മ - നിഷ്ഠനായി മാറിയ ഒരു യോഗിയ്ക്ക് മധുര ദിവ്യാനുഭൂതിദായക മണ്ഡലത്തെത്തി നിന്നുകൊണ്ട് വിവരിക്കുന്നതായ അനുഭവം ലഭ്യമാക്കി തരുന്നു. ഒരു സാധാരണ ഭക്തനെ സംബന്ധിച്ചിടത്തോളം ഇതിൽ വിവരിച്ചിട്ടുള്ളതിൽ കൂടുതൽ ഈ മണ്ഡലത്തെ പറ്റി അറിയാൻ സാദ്ധ്യമല്ല.

ബ്രഹ്മലയം : ദേഹിദേഹജ്ഞാനം വെടിയുന്ന അവസ്ഥാവിശേഷമാണ് ബ്രഹ്മലയം. സാധാരണ ജനങ്ങൾക്ക് ലയപ്രക്രിയ സാദ്ധ്യമല്ല. യോഗികളിലും ഋഷീശ്വരന്മാരിലും മാത്രം സംഭവിക്കുന്നു.

സംക്ഷിപ്തം സമാപനം

മായിഅമ്മ ഭക്തൻ

കന്യാകുമാരിമായി അമ്മ ആലയം
തിങ്കൾചന്ത,
15.3.1999.

# കന്യാകുമാരി മായിഅമ്മ

## താളുകൾ മറിക്കുമ്പോൾ

# മംഗളസ്തോത്രം

അന്നപൂർണ്ണേശ്വരി, ബ്രഹ്മസ്വരൂപിണീ
ആദിപരാശക്തി, നിത്യസ്വരൂപിണി,
ആരിലും കനിവുള്ള കാരുണ്യവാരിധേ
അമ്മതൻ കന്യാകുമാരിയാം ദേവിയും. (1)

കന്യാകുമാരിയിൽ വാണരുളീടുന്ന
കന്യമായമ്മ സ്വരൂപവും നീ തന്നെ,
ജ്ഞാനക്കടലേ ! ജ്ഞാനപ്രകാശമേ !
ജ്ഞാനമായുള്ളിൽ കനിയും ദയാനിധേ ! (2)

ബ്രഹ്മസ്വരൂപമേ ! പൂർണ്ണസ്വരൂപിണീ !
ബ്രഹ്മാണ്ഡമണ്ഡലാധിപതേ നായികേ !
കർപ്പൂര ദീപത്തിൻ പ്രഭയായി വിളങ്ങുന്ന
കർമ്മരഹിതയാം ചൈതന്യ രൂപിണീ (3)

മായാസ്വരൂപിണീ, മായമ്മ മഹേശ്വരി,
വിദ്യാവിലാസിനി സദാശിവരൂപമേ !
ബ്രഹ്മഗ്രന്ഥിക്കുമേൽ വസിക്കുന്ന നീ,
ബ്രഹ്മലോകത്തിന്നധിപതേ നായികേ ! (4)

ഭക്തതാപാംലേശവും സഹിക്കാത്ത
ഭക്തപ്രിയേ ! മൃദുലചിത്തമേ !
അനിർവാച്യമാം നിൻ കരുണയിൽ,
ശക്തിതൻ ജഗത് പാലനം സർവ്വതേ ! (5)

## മംഗളസ്തോത്രം

ജ്ജഗതാംബികേ ! കാമപത്നി, നിൻ
ദേഹകാന്തിയിൽ രതീദേവിയാം
സ്ഥൂലഭാവത്തിന്നാകാര ഭംഗിയിൽ
സൂക്ഷ്മ ഭാവങ്ങളാകെ മറച്ചിടും. (6)

വാക്കിൻ ജനനിയാം വിദ്യാസ്വരൂപിണീ,
വാക്കിനാൽ നിൻ സ്തോത്രം ജനിക്കുന്നു,
സൂര്യകിരണങ്ങളാൽ ആവി രൂപങ്ങളായി
വർഷകാലങ്ങളിൽ ദർപ്പണം ചെയ്തിടും (7)

രക്ത വർണ്ണമാം ശ്രിംഗാര രസികേ !
നിർമ്മല പ്രകാശമേ ! പരിപൂർണ്ണാനന്ദമേ !
മാനസ സരസ്സിൽ സഞ്ചരിക്കുന്ന നീ,
അമൃതപ്രവാഹത്തിലനുഭൂതിയേകിടും (8)

ഉത്തംഗശ്രേണിയിൽ ഭക്തരെ തേടിതൻ
ഊരിലെല്ലാറ്റിലും ഉൺമയെ കണ്ടനാൾ
ഊമയായി, മൗനിയായി, നാടോടിവേഷമായി,
നാട്ടിലെല്ലാറ്റിലും നന്മയെ തേടിനാൻ (9)

ചഞ്ചല ചിത്തരാം ഇന്ദ്രാദികൾക്കെന്നും,
നെഞ്ചിലേറ്റുന്നതിൽ ദുർലഭ്യമാകിടും
പൂജാവിധികളും അപ്രാപ്യമാകുമ്പോൾ
പൂജ്യമാക്കുന്ന നിൻ മണ്ഡലം കാട്ടണം. (10)

## മംഗളസ്തോത്രം

കടലമ്മ നാമവും നാദമായി ചൊല്ലിടും
കടലിനും കനിവുള്ള കാരുണ്യവാരിധേ
സൂര്യോദയത്തിൻ കന്യമാം ദേശത്തു
ജ്ഞാനോദയ പൂർണ്ണ സൂര്യനായി വിളങ്ങിടും (11)

കടലിൻ മുനമ്പിലെ ആശ്രമ മുന്നിൽ ഞാൻ
കൈകൂപ്പിനിന്നു നിൻ മഹിമയെ ഓർത്തപ്പോൾ
കരയിൽ വസിച്ച ഈ ചൈതന്യരൂപത്തിൻ
കാരുണ്യം നേടുവാൻ കേഴുന്നു ഞാനിതാ ! (12)

എങ്ങും നിറഞ്ഞ എൻ അമ്മതൻ ദർശനം
എന്തെന്തു ചന്തം ചൊരിയുന്നഹോ '
ഏതിനും പോരുന്ന ശക്തിസ്വരൂപിണി
ഏതുമറിയുന്ന പ[illegible] പൊരുളേ ! (13)

## 2. സംഗമം തേടിയ മായിഅമ്മ

പണ്ടൊരു നാളിൽ വംഗമദേശത്ത്
ധന്യമാം കന്യകവാണുവന്നീടിനാൻ,
ബാല്യങ്ങളേറെക്കഴിഞ്ഞുടൻ തന്നിലെ
ജന്മ വൈശിഷ്ട മേന്മകൾ കാട്ടിനാൻ (1)

അദ്വൈതം തന്നുടെ പൂർവ്വസമ്പത്തു തന്
വേദപഠനത്തിലാകാംക്ഷ പൂണ്ട നാൾ
വേദശാസ്ത്രങ്ങളാൽ സംഘർഷമേറി തൻ
വൈദിക മാർഗ്ഗമാം ലക്ഷ്യവും തേടിനാൻ (2)

വിഭ്രാന്തികാട്ടി തുടങ്ങി തൻ ജന്മവും
വൈവിധ്യ സംഘർഷമേറിനിന്നീടും നാൾ
ദക്ഷിണ ഭാഗത്തേ കന്യമാം ദേശത്തു
വിഭ്രാന്തി ശമനത്തിനായിട്ടുതങ്ങിനാൻ (3)

മായജയിച്ചു കടന്നൊരു ഘട്ടമായി
മൃത്യുജയിച്ച തൻ വിദ്യയെ കാട്ടുവാൻ
മൗനഭാവങ്ങളാൽ ഭാഷ്യം രചിച്ചുടൻ
മൗനഘനാമൃതാനന്ദമാകിനാൻ (4)

മായജയിച്ചുടൻ മായിഅമ്മ നാമമായി
കന്യാകുമാരിയിൽ വസിച്ചുവന്നീടിനാൻ,
ആദിപരംപൊരുളാകവേ തന്നുള്ളം
അനാദിനാഥനായി രൂപം പൂണ്ടീടിനാൻ (5)

## സംഗമം തേടിയ മായിഅമ്മ

ശക്തിസ്വരൂപമായി പൂർണ്ണത തേടി തൻ
ശക്തമാം സാദ്ധ്യത കണ്ടു തുടങ്ങിനാൾ
ശാശ്വത ശാന്തി തൻ ദർശന സിദ്ധിയിൽ
ശാന്തമായി മൗനത്തിലാണ്ടുപോയിടിനാൻ (6)

കൂട്ടായി മാറിയ ശ്വാനങ്ങളേതിനും
കാണുന്ന അമ്മ തൻ കാരുണ്യമണ്ഡലം
കാഴ്ചകൾ കാണുവാനെത്തിയ കാഴ്ചക്കാർ
കാണാത്ത കാഴ്ചകൾ കണ്ടു മടങ്ങിനാൻ (7)

മത്സ്യവും അമ്മതൻ ഭക്ഷണമാക്കി തൻ
മത്സ്യസമ്പത്തിന്റെ ശ്രേഷ്ഠത കാട്ടിനാൻ
മത്സ്യതൊഴിലിൻ മാന്യനിലകളാൽ
മാതൃവാത്സല്ല്യതലങ്ങളുണർത്തിച്ചു (8)

ഭക്തരായി വന്നവർ ഭക്തിഅറിയാതെ
അന്ധന്മാരാകിയ ഭ്രാന്തരായി മാറിനാർ
മായമറനീങ്ങിയ മാനസ മണ്ഡലം
മാന്യനിലകളിൽ മേന്മ ഏറ്റീടിനാൻ (9)

ഭക്തിതൻ അത്ഭുതം കാട്ടുന്ന വിദ്യപോൽ
മാലോകർക്കേതും അറിയുന്ന കാലമായി
യോഗ്യത നേടിയ ഭക്തരെ തേടി താൻ
യോഗ്യതയോടെന്നും നാടങ്ങും തേടിനാൻ (10)

## സംഗമം തേടിയ മായിഅമ്മ

പൂർണ്ണമായി തന്നിലെ ശക്തി പകരുവാൻ,
പൂർണ്ണമാം തന്നുടെ ദർശനം നൽകുവാൻ,
നാട്ടിലെല്ലായിടം അലഞ്ഞു നടന്ന നാൾ;
നായാട്ടിൻ വേട്ടക്കാർ നിറഞ്ഞു നാടൊട്ടുമേ ! (11)

ദേഹം വെടിയുവാനാരംഭ ദശയിലായി
ദേഹിയെ കൊണ്ടുള്ള വിദ്യയെ അമ്മതൻ
ഓമനപുത്രനാം ശിഷ്യനു നൽകുവാൻ
പൂന്തുറനാഥനെ ദർശിച്ചു മടങ്ങിനാൻ (12)

കടലോരമണ്ഡലം ബ്രഹ്മാണ്ഡമണ്ഡലം
ബ്രഹ്മാനുഭവ സാമീപ്യ മണ്ഡലം
അന്ത്യയാമങ്ങളിൽ ആരണ്യഭാവമായി
ആനന്ദാനുഭവം ഏറിനിന്നീടിനാൻ (13)

ലയത്തിൻ കാലമായ് വന്നൊരുഘട്ടമാം
ലഹളയായ് ഭൗതികദേഹത്തിന്നുടമകൾ
ഭക്തന്റെ ഇഷ്ടത്തിനൊപ്പമായി തന്നിലെ
ഭൗതിക ദേഹം വെടിഞ്ഞു സേലത്തുതാൻ (14)

## 3. സന്ധ്യാ വന്ദനം

ആദിപരാശക്തി, ആനന്ദ രൂപിണി,
അക്ഷരസ്വരൂപിണി അമ്മേ !
അന്നപൂർണ്ണേശ്വരി ബ്രഹ്മപരമേശ്വരി
അനന്തനായികേ നാഥേ ! (1)

മനന പ്രസാദിനീ, മാനസരൂപിണീ,
മർത്ത്യജന്മത്തിൻ അഭയേ !
മാതൃവത്സലേ ! ക്ഷിപ്രസാദിനീ
മാതൃകയാകുന്ന ദാനശീലേ ! (2)

ശാന്തി സ്വരൂപിണി, ശാന്തി പ്രസാദിനി
ശക്തി പ്രകാശിനി അമ്മേ !
ശാന്ത പ്രഭാവതി, ശാലീനസുന്ദരി,
ദർശന രൂപിണി അമ്മേ ! (3)

ധ്യാനസഹചാരിണി ധ്യാനസഹവാസിനീ
മൗനഭാവത്തിൻ മാതൃകാരൂപിണീ,
ബ്രഹ്മണമാർഗ്ഗത്തിൻ അത്ഭുത തേജസ്വി,
ബ്രഹ്മസ്വരൂപത്തിൻ ഉപവാസിനീ (4)

പ്രകൃതിരൂപമേ പ്രാണി സംരക്ഷകേ
കാര്യഭാവത്തിൻ കാരണഭാവമേ !
ലയസ്വരൂപമേ സ്നേഹപ്രഭാവതീ
ആർദ്രഭാവത്തിൻ അഭയേ ! (5)

പ്രത്യക്ഷപ്രസാദിനി, പ്രശാന്തസുന്ദരി,
കരുണയിൽ കനിയുന്ന കാരുണ്യ വത്സലേ
ഭാസുര ഭവാനി ഭാവസുന്ദരി
മംഗളപ്രദായിനി ശുഭേ അമ്മേ! (6)

യോഗജ്ഞാനേശ്വരി യോഗ പ്രഭാവതി
വേദാന്ത ദർശിനി അമ്മേ !
സുഖ : പ്രദായിനി ദു:ഖനിവാരിണി
സുഖ: ദു:ഖ നായികേ നാഥേ ! (7)

അദ്വൈതവർഷിണി അമൃതദായിനി,
ആത്മജ്യോതി പ്രചോദിനി,
വൈവിധ്യദായിനി വൈശിഷ്ട്യപ്രസാദിനി
പ്രകാശസ്വരൂപിണി അമ്മേ ! (8)

ആകാശരൂപിണീ അമൃതവാഹിനീ,
അനന്തഗുണവതിതായേ !
വരദധാരിണീ വരപ്രസാദിനീ,
സർവ്വാഭിഷ്ടപ്രദായിനി അമ്മേ ! (9)

വിദ്യാസ്വരൂപിണി, വിദ്യാപ്രസാദിനി,
മൃത്യുസംഹാരിണി ദേവീ !
പ്രാണപ്രദായിനീ, ആത്മപ്രഭാവതീ
സർവ്വപ്രഭാവ്യാപിനിതായേ ! (10)

## സന്ധ്യാ വന്ദനം

ഭക്തിപ്രഭാവതി, ഭക്തിപ്രസാദിനി,
നിർവ്വാണ സുഖദായികേ !
കേവല സ്വരൂപമേ കൈവല്ല്യ പ്രാപ്തിനി,
സുന്ദരരൂപിണി അമ്മേ! (11)

മായാവിലാസിനി മായാവിമോചിനി,
മാനസ ഒളിനായികേ
മോഹപ്രിയേ ! മോഹനിവാരിണി
മോഹഭംഗത്തിൻ കുലനായികേ ! (12)

ബ്രഹ്മസ്വരൂപമേ ! ബ്രഹ്മാനന്ദമേ !
ബ്രാഹ്മണമാർഗ്ഗത്തിൻ അഭയേ !
ബ്രഹ്മാധിഷ്ഠേ, ബ്രഹ്മനിഷ്ഠേ
ബ്രഹ്മപ്രചോദിനീ തായേ ! (13)

ഭൂതസ്വരൂപമേ ! ഭൂതപ്രചോദിനി
ഭൂലോക നായികേ നാഥേ !
ഭൂത പ്രകാശിനി, ഭൂതപ്രദായിനി
സർവ്വ ഭൂതത്തിൻ അഭയേ ! (14)

ജ്ഞാനപ്രകാശിനി, ജ്ഞാനപ്രഭാനിധി,
അജ്ഞാനനാശിനി തായേ !
അന്നദാനേശ്വരി ആനന്ദ പ്രസാദിനി,
ആത്മ സുഖദായികേ ! (15)

## സന്ധ്യാ വന്ദനം

ചിന്താ പ്രവാഹിനി, ചിന്താനിവാരിണി,
ചിത്തപ്രകാശിനി തായേ !
ചൈതന്യ രൂപിണി ചിദാനന്ദമേ
ചിന്മുദ്രദായികേ നാഥേ ! (16)

സർവ്വ കർമ്മേശ്വരി, സർവ്വകാമേശ്വരീ,
സർവ്വ കർമ്മത്തിൻ മോചന രൂപിണീ
കേവല സ്വരൂപമേ ! കൈവല്ല്യപ്രേരകേ !
നിഷ്കാമസാധകേ നാഥേ ! (17)

ജന്മനിയോഗിനി, ജന്മവിമോചിനീ,
സർവ്വജന്മത്തിൻ കാരണരൂപിണീ.
നിത്യാനന്ദമേ ! നിത്യസ്വരൂപമേ
നിത്യ സുഖദായികേ നാഥേ ! (18)

നിത്യപ്രകാശിനി, ശുദ്ധസ്വരൂപിണീ
നിത്യമുക്ത പ്രദായിനി ദേവീ
ആത്മസ്വരൂപമേ ! അത്ഭുതപ്രശോഭിനി
ആദിത്യ നായികേ തായേ ! (19)

നിത്യ പ്രജ്ഞാപതി നിത്യ പ്രഭാവതി,
നിജാനന്ദ വിലാസിനി ദേവീ !
അമൃതാനന്ദമേ ! അമൃതസ്വരൂപമേ
അനുഭൂതി ദായികേ നാഥേ ! (20)

## സന്ധ്യാ വന്ദനം

പ്രാണപ്രദായിനി, ഊർദ്ധ്വപ്രകാശിനി,
നിത്യപ്രായാണത്തിൻ അഭയേ !
പ്രജ്ഞ പ്രകാശിനി, പ്രജ്ഞ നിവാരിണി
പ്രണവ പ്രകാശിനി അമ്മേ ! (21)

വിദ്യാപ്രകാശിനി, അവിദ്യാനാശിനി,
പരമേശ്വര സ്വരൂപിണി ദേവീ !
ചൈതന്യ പ്രസാരണി മംഗളകാരണി,
ചിദാനന്ദ നിർവൃതി തായേ ! (22)

അഗ്നി പ്രകാശിനി ആകർഷരൂപിണി
അരൂപിനായികേ നാഥേ !
സാക്ഷി സ്വരൂപിണി, സൂക്ഷ്മ പ്രകാശിനീ
പ്രണവസുന്ദരി ദേവീ ! (23)

സ്ഥൂല പ്രകാശിനി, സൂക്ഷ്മ ശരീരിണി,
സ്വയം പ്രകാശിനി അമ്മേ !
ആനന്ദ പ്രശോഭിനി ആത്മപ്രഭാനിധി,
ആശ്ചര്യാനന്ദമേതായേ ! (24)

ജ്യോതിസ്വരൂപിണി, ജ്യോതിപ്രകാശിനി,
ജ്ഞാനോദയത്തിൻ കാരണ രൂപിണി,
സച്ചിദാനന്ദമേ, സർവ്വാധിപതേ
സർവ്വത്ര വ്യാപികേ അമ്മേ ! (25)

ദേവതാധിപതേ ! ദേവകുലപതേ
ദിവ്യപ്രകാശമേ തായേ !
ദേവി സ്വരൂപമേ ജീവസ്വരൂപിണി,
മോക്ഷ പ്രദായിനി അമ്മേ ! (26)

ജ്ഞാനക്കടലേ ! ജ്ഞാനപ്പവിഴമേ !
ഉള്ളത്തിൽ നിറയുന്ന കാരുണ്യവത്സലേ !
ജ്ഞാന പ്രകാശിനി, ജ്ഞാനപ്രദായിനി
ഉള്ളിൽ കനിയുന്ന ശീതളസ്വരൂപമേ ! (27)

അഖിലാണ്ഡേശ്വരി, അനശ്വരപ്രിയേ !
ആദിപരംപൊരുൾ അമ്മേ !
ആദിത്യനായികേ പൂർണ്ണ സ്വരൂപമേ !
അത്ഭുത ജ്യോതി പ്രഭേ ! (28)

സർവ്വഭൂതേ ! സർവ്വവ്യാപികേ
സർവ്വാഭിഷ്ഠേ ! സർവ്വശക്തേ !
സാധു സംരക്ഷകേ ! സത്യസ്വരൂപിണി
സായൂജ്യ പ്രാപ്തിനി തായേ ! (29)

ഉള്ളംകനിവേ ! ഉൺമതൻ ഉണർവ്വേ
ഉണർവ്വിൻ അറിവേ ! തായേ !
സദാ സഞ്ചാരിണി, പ്രാണസഞ്ചാരിണി
സൂക്ഷ്മഭാവത്തിൻ പ്രഭേ ! (30)

പരം പൊരുളേ ! പൊരുളിൻ അരുളേ !
ഇനിമേ തനിമേ ! തൻ വടിവേ !
വടിവിൻ ! പരമേ ! പരമതിൻ സുഖമേ
സുഖം താൻ പൊരുളേതായേ ! (31)

# 4. അവധൂതാവതാരം

ബ്രഹ്മോദയത്തിൻ പുണ്യമാം ദേശത്ത്
സംഗമസ്ഥാനവും സന്ധിച്ച മാതാവു
നിസംഗസ്ഥാനത്ത് ദർശനം നേടി താൻ
ബ്രഹ്മാണ്ഡമണ്ഡലത്താനന്ദിച്ചിടുന്നു (1)

അരുണപ്രകാശത്തിൽ ശോഭിച്ചുയരുന്ന
അമൃതമാം ജ്ഞാനോദയവും തന്നുള്ളിൽ
അനുഭവിച്ചിടും ബ്രഹ്മസ്വരൂപനിൽ
അർച്ചന ചെയ്തിടും മാനസവൃത്തിതൻ (2)

അവധൂതവതാരത്തെത്തിയ അമ്മ തൻ
അനുഭവമോരോന്നു കാട്ടിടും വേളയായി
ആനന്ദതലങ്ങളുണരുന്ന നേരത്ത്
അമ്മതൻ ബ്രഹ്മ അനുഭൂതികാട്ടിതാൻ (3)

ഭക്തന്റെ ഇഷ്ടത്തിനൊപ്പമായി മാതാവ്
ഭക്തന്റെ ഉള്ളാകെ അനുഭവമേറുമ്പോൾ
ഭക്തിസ്വരൂപിണി മാതാവു തന്നിലെ
ഭക്തിതലങ്ങളിൽ താലോലിച്ചിടിനാൻ (4)

ഭക്തന്റെ താമസവൃത്തികളോരോന്നു
ഭക്തിതലങ്ങളിൽ വിഘ്നങ്ങൾ കാട്ടുമ്പോൾ
ഭക്തിപ്രിയയാം മാതാവു തൽക്ഷണം
ഭക്തിതൻ നിർവൃതി തലങ്ങളുണർത്തിടും (5)

## അവധൂതാവതാരം

മായമ്മ നാമവും നാദമായി ചൊല്ലിടും
മാനസമേതുമേ മാധുര്യമേറിടും
മായമ്മതന്നിലെ ജന്മവുമാകവേ
മേന്മയേറീടുന്ന മാന്യത വന്നിടും (6)

കടലമ്മ തന്നുടെ മണ്ഡലത്താകവേ
കനിയുന്ന കാരുണ്യരൂപത്തെ പൂണ്ടുടൻ
കടലിൻ മുനമ്പിലെ ആശ്രമ മുന്നിൽ താൻ
കടലിൻ ഭാവങ്ങളെ ഓർത്തു ദു:ഖിച്ചിടും (7)

ആർദ്രഭാവ തലങ്ങളുണർന്നുടൻ
ആനന്ദം ഉള്ളത്തിൽ അലിഞ്ഞു ചേരും കാലം
അനന്തനായികാരൂപം പുണർന്നുടൻ
ആദിത്യ മണ്ഡലാനുഭൂതിയേറ്റിനാൻ (8)

സ്വാർത്ഥതകാട്ടുന്ന ഭക്തന്റെ മുന്നിൽ താൻ
നിസ്വാർത്ഥ സേവന താല്പര്യമുണർത്തുവാൻ
നിസംഗസ്ഥാനത്തെത്തിയ അമ്മതാൻ
നിശ്ചയം വന്നുടൻ മൗനത്തിലാണ്ടിടും (9)

ബ്രഹ്മാണ്ഡമാകവേ സത്യസ്വരൂപനായി
പിണ്ഡാണ്ഡമാകവേ ആനന്ദിച്ചീടുമ്പോൾ
ശാന്തമാം മൗനത്തിൻ പൂർണ്ണത തേടി താൻ
ശാന്തി സ്വരൂപത്തിലാണ്ടുപോയിടും (10)

## അവധൂതാവതാരം

മാറാരോഗികളാകവേ അമ്മ തൻ
മാറോടണച്ചു പുണരുന്ന വേളയിൽ
മാറ്റങ്ങൾ വന്നൊരു വിദ്യയെ കാട്ടിതൻ
മാതൃവാത്സല്ല്യ മഹിമ ഉണർത്തിനാൻ (11)

സാത്വികരെത്തിയ നേരത്തു തന്നിലെ
സാധുജ്ജനത്തിന്റെ മാതൃക കാട്ടുവാൻ
സാഹസകൃത്യങ്ങൾ കാട്ടിത്തുടങ്ങാതെ തൻ
സാദ്ധ്യത ഓരോന്നും കാട്ടികൊടുത്തിതേ ! (12)

മദ്ധ്യാഹ്ന സൂര്യകിരണങ്ങൾ തന്നുള്ളിൽ
തപിക്കുന്ന താപത്തിൻ രശ്മികളാകവേ
തപസ്സിൽ ശോഭിക്കും നേരത്തു തൽക്ഷണം
തപസ്വിനി തന്നിലെ മേന്മ ഉണർത്തിനാൻ (13)

ആരെന്നു ഞാനെന്ന ബോധമുദിച്ചുടെൻ
ആരിലും കനിയുന്ന മണ്ഡലം തേടിടും
ആധാരഭൂതനായ് ജ്ഞാനമുദിച്ചുടെൻ
ആരിലും സംശയം തീർന്നിടും നിശ്ചയം (14)

അമ്മതൻ ബോധമുണർത്തുന്നനേരത്തു,
അമ്മ ...ർ ആരിലും ഉണ്മതൻ സമ്പത്തു,
അമ്മതൻ മായാ പരീക്ഷണ ഘട്ടത്തിൽ,
ആരിലും നിശ്ചയദാർഢ്യവും പേറിടും (15)

## അവധൂതാവതാരം

നിശ്ചയദാർഢ്യവും നേടിടും വേളയിൽ
നിശ്ചല ദൃക്ക് അറിഞ്ഞിടും നിശ്ചയം,
ദൃശ്യങ്ങൾ മാറുന്ന നേരത്തു തൽക്ഷണം
ദൃശ്യമാകുന്ന ഉള്ളം തെളിയും ദയാനിധേ ! (16)

ആരിലും ജന്മ വൈശിഷ്ട്യമേറിതൻ
ആരിലും കനിയുന്ന കാരുണ്യ വാരിധേ !
ആനന്ദ ദീപം അണഞ്ഞിടും നേരത്തു !
അഹങ്കാര രോഗം വളരുമെന്നോർക്കണം (17)

അമ്മതൻ നേർവഴി ചിന്തിക്കും നേരത്ത്
ആരിലും തൃപ്തിവരുത്തുന്ന അവസ്ഥയായ്
അമ്മതൻ നിശ്ചയം തന്നിലുറച്ചിടും
അമ്മതൻ എന്നുള്ളം നിശ്ചയം കണ്ടിടും (18)

കാതിന്നറിവില്ല , കണ്ണിന്നറിവില്ല,
കാതിനും, കണ്ണിനും അറിവില്ലേതുമേ !
കാതിൽ ശ്രവിച്ചതും, കണ്ണിൽ ലയിച്ചതും
കാണണം മണ്ഡലം തേടണം നിശ്ചയം (19)

അന്യചിന്തതൻ ഉള്ളിൽ നിറഞ്ഞുടെൻ
അനിത്യമണ്ഡലാനുഭവമേറിടും
അനുകമ്പമണ്ഡലം തേടിവരും നേരം
അനുഭവ മണ്ഡല സാമീപ്യമേറിടും (20)

## അവധൂതാവധാരം

മായമ്മ തന്നിലെ മായ മറ നീക്കി,
മാനസ മണ്ഡല മാനം തെളിയ്ക്കുന്ന
മാനസ ശുദ്ധി വരുന്നോരു വേളയിൽ,
മാന്യതയേറുന്ന മാനം തെളിഞ്ഞിടും. (21)

അമ്മതൻ സർവ്വത്തിൻ മൂലമാം കാരണം
അമ്മതൻ എന്നിലെ ശക്തിതെളിച്ചിടും
അനുകമ്പ അന്യമാകുന്നോരു കാലത്ത്
അന്ധകാരത്തിന്നഹങ്കാരമേറിടും (22)

ആരാണ് ഞാനെന്ന ബോധമുദിക്കുവാൻ,
ആരേയും തേടി അലയേണ്ട നിശ്ചയം
ആരിലും ജന്മമേന്മ അറിയുവാൻ
ആർക്കുമേ നേടിടാം നിശ്ചയത്താൽ (23)

പൗരുഷബോധം ഉദിച്ചിടും കാലത്ത്
പ്രേരണ ഏതുമേ ഉള്ളിൽ കനിഞ്ഞിടും
ശാശ്വത ശാന്തി ഉദയത്തിൻ കാലമായ്
ശാന്തത ഉള്ളിൽ നിറയുന്നു നിശ്ചയം (24)

പാദാദി പൂജ തൻ മാനസശ്രേണിയിൽ
പവിത്രതയേറുന്ന മാനം തെളിഞ്ഞിടും,
ആദിപരാശക്തി രൂപവും പൂണ്ടുടെൻ
ആദിത്യമണ്ഡലത്താനന്ദം പേറിനാൻ (25)

## അവധൂതാവതാരം

ഭക്തിതലങ്ങളുണർത്തുവാനായിതാൻ,
ഭക്തരെ തേടി അലയുന്ന കാലത്തു
ഭക്തപ്രിയയാം മാതാവുതന്നിലെ
പൂർണ്ണ സ്വരൂപത്തിലാണ്ടുപോം നിശ്ചയം (26)

ഉള്ളിൽ ഉദിച്ചയീജ്ഞാനപ്പൊരുളാകെ
ഉള്ളത്തിൽ പൊന്തിമറിയുന്ന കാലത്തു,
ഉള്ളാകെ ഉൺമവിടരും കണക്കിനേ
ഉൺമതൻലക്ഷ്യം തെളിക്കും ദയാനിധേ ! (27)

ഉൺമതൻ ഉള്ളത്തിൽപൊന്തുന്ന നേരത്ത്
ഊർദ്ധ്വഗതിയായി ഗമിച്ചിടും നിശ്ചയം
ആലംബമില്ലാത്തവസ്ഥയിൽ താനാകെ
പാടെ മറക്കുന്നവസ്ഥ താൻ വന്നുപോം (28)

ഉൺമതൻ ആലംബമായിട്ടു വന്നുടൻ
മേൽ കീഴ് അവസ്ഥയും പാടേ മറഞ്ഞുടൻ
എങ്ങും നിറയുന്നവസ്ഥയിൽ ഉൺമതൻ
എന്തും തെളിയുന്നവസ്ഥ താൻ വന്നുപോം (29)

ആശകൊണ്ടാഗ്രഹം തേടും മനസ്സിന്റെ
ആശതൻ മാനസം മായ നിറച്ചിടും,
ചിത്തവും തൻ നില മാറുന്നതോർക്കുമ്പോൾ
ചിന്തയിൽ കാര്യമായ് മാറ്റവും വന്നുപോം (30)

## അവധൂതാവതാരം

ഏകാഗ്രവസ്ഥക്കു കാരണ ഭൂതനായ്
ഏകമാം ഭാവന ചിന്തതെളിഞ്ഞിടും
ചിന്തയിൽ പൂർണ്ണമാം ഭാവന പുണർന്നുടൻ
ചിത്തം തെളിയുന്ന ലക്ഷണമേകിടും (31)

സൂര്യകിരണങ്ങൾ തലോടുന്ന നേരത്ത്
സൂര്യപ്രഭയാകെ വിടർന്നു പടർന്നിടും
താമരമൊട്ട് വിടരുന്നവസ്ഥയിൽ
തായ്വേരടിയിൽ പടർന്നിടും നിശ്ചയം ! (32)

കോടിസൂര്യപ്രഭയ്ക്കു തുല്യമായി
ആനന്ദ പ്രഭ വിതറുന്ന കാലത്ത്
ആനന്ദ നിർവൃതി അനുഭവമേറിതൻ,
ആത്മീയാനുഭവം ഏറി വന്നീടിനാൻ (33)

ബ്രഹ്മാണ്ഡമാകവേ സത്യസ്വരൂപനായി
ബ്രഹ്മമായേതിലും കാണുന്ന ഭാവമായി
ശീതളശാന്തി തൻ അനുഭവമെന്നീതു
ചൊല്ലുന്നു സത്യസ്വരൂപത്തിലാണ്ടവർ (34)

## 5. അമ്മയെ തേടണം

അമ്മയെ തേടണം, അമ്മേ അറിയണം,
അമ്മ തൻ ദർശന നേർവഴിതേടണം,
പുഞ്ചിരിതൂകുന്ന അമ്മയെ കാണുമ്പോൾ
പൂന്തേൻ തുളുമ്പുന്നാവസ്ഥയെ കണ്ടു പോം (1)

മായജയിച്ചൊരുമായാ സ്വരൂപിണി
മായമ്മയെന്നുള്ള നാമവും ചൊല്ലിടും
കന്യാകുമാരിയിൽ വാണരുളീടുന്ന
കടലിനും കനിവുള്ള കാരുണ്യവാരിധേ ! (2)

അമ്മയെ തേടണം, അമ്മേ അറിയണം
ധ്യാന മണ്ഡലെടത്ത് അമ്മേ അറിയണം
ധന്യത എന്തെന്നനുഭവിച്ചറിയുന്ന
ധ്യാനാവസ്ഥയിൽ അമ്മേ അറിയണം (3)

ആനന്ദേശ്വരി, ദർശന സ്വരൂപിണീ,
അന്നപൂർണ്ണേശ്വരി ദേവീ സങ്കല്പമേ !
ആദിപൊരുളേ, ജ്ഞാനപ്രകാശമേ !
അത്ഭൂതതേജസ്വരൂപിണീ തായെ (4)

ശാശ്വതമായൊരു ശക്തി എന്റെമ്മ തൻ,
ശാന്തിയേകുന്നിതാ അമ്മതൻ ശക്തിയാൽ,
ശീതളകനിവോടെ ഉള്ളിൽ ഒതുങ്ങുന്ന
ഉൺമതൻ ഉള്ളത്തിൽ ദർശനമേകിടും. (5)

## അമ്മയെ തേടണം

അമ്മയെ തേടണം അമ്മയെ അറിയണം,
ജീവന്റെ മേന്മയാൽ അമ്മയെ അറിയണം,
ജപതടസങ്ങളും മാറുന്ന നേരത്ത്
ജപത്തിൻ മേന്മയാൽ താനെ അറിഞ്ഞിടും (6)

ശക്തിസ്വരൂപിയാം അമ്മേഅറിയുമ്പോൾ
ആപത്തിൻ ശങ്ക അകലുന്നു നിശ്ചയം
അമ്മേ അറിയുന്നവസ്ഥയിൽ തന്നുള്ളം
ആരേയുമറിയുന്നവസ്ഥതൻ വന്നുപോം (7)

മാനസമണ്ഡല മാലിന്യമേറുമ്പോൾ
മാനസക്ഷോഭത്തിനുടമയായി മാറിടും
മാനസവൃത്തി ക്ഷയിക്കാതിരിക്കുകിൽ
മാനസ വിഭ്രാന്തി കാട്ടിടും നിശ്ചയം (8)

അമ്മയെ കാണണം, അമ്മയെക്കാണണം
അമ്മതൻ സാമീപ്യം നേരിൽഅറിയണം,
മാനസ സംഘർഷമേറുന്ന നേരത്തു
ശാന്തി പ്രദാനിയാം അമ്മേഅറിഞ്ഞിടും (9)

മാനസമാലിന്യം മാറുവാനായിട്ടും
മനസാവരിക്കണം അമ്മതൻ നാമങ്ങൾ
നിരന്തരമായുള്ള നാമ വിചാരത്തിൽ
നിർവൃതി നേടുന്നു മാനസ മണ്ഡലം (10)

## അമ്മയെ തേടണം

അമ്മയെ തേടണം, അമ്മേ അറിയണം
അമ്മതൻ സൂക്ഷ്മഭാവങ്ങളുണർത്തണം.
സത്യസ്വരൂപമാം ഭാവമുണരുന്ന
സാമിപ്യസാദ്ധ്യത ഏറിടും നിശ്ചയം (11)

അമ്മതൻ ദർശന സാമിപ്യമേറുമ്പോൾ
അരുണപ്രഭയാകെ വിതറുന്നു തൽക്ഷണം
അജ്ഞാനമിരുളാകെ ലോപിക്കും നേരത്തു
ആനന്ദതലങ്ങളുണരുന്നു വത്സലേ ! (12)

മായ ജയിച്ചൊരു മായാസ്വരൂപിണി
മായാ സ്വരൂപവും മറയായി പൂണർന്നുടൻ,
മായ ജയിച്ചൊരു വിദ്യയെ നൽകുവാൻ
മാനസ മണ്ഡലം തേടി അലഞ്ഞിതേ ! (13)

വേഷങ്ങളേറെയും കെട്ടിനടന്ന നാൾ
വർഷങ്ങളേറെയും പിന്നിട്ടു മറഞ്ഞുടൻ
അവദൂതാവതാരത്തെത്തിയ അമ്മതൻ
ആരിലും നന്മചൊരിയുന്ന വേളയായി. (14)

മക്കൾ തൻ ദർശന ലഭ്യതയ്ക്കൊപ്പിച്ചു
മാർഗ്ഗങ്ങൾ ഓരോന്നു കാട്ടികൊടുത്ത നാൾ,
നന്മ ചൊരിയുവാൻ അർഹരെ തേടി താൻ
നാടെങ്ങും അലഞ്ഞു നടന്നുവന്നീടിനാൻ (15)

### അമ്മയെ തേടണം

ജന്മങ്ങൾ എത്ര കണക്കേറെക്കടന്നിതേ !
ജന്മങ്ങൾക്കെത്രയോ മേന്മഉയർന്നിതേ !
ജന്മഹേതുക്കൾ തൻ കർമ്മവുമാകവേ
ജന്മഘട്ടങ്ങളിൽ മേന്മയേറിടിനാൻ (16)

ധ്യാനമാം ഗംഭീരമണ്ഡലം തേടി തൻ
ധന്യമാക്കുന്നിതു ജീവന്റെവസ്ഥകൾ,
പുണ്യജന്മങ്ങൾ തേടി അലയുന്ന
പുണ്യജീവനും നിശ്ചയം വന്നുപോം (17)

അനിത്യ കർമ്മങ്ങളാം ജീവന്റെവസ്ഥ തൻ
അഗ്നിയിൽ കത്തിജ്വലിച്ചുപൊലിയുമ്പോൾ
ശ്രേഷ്ഠജന്മത്തിൻ കാരണ ഭൂതന്റെ
ശ്രേഷ്ഠത വന്നു ഭവിക്കും ദയാനിധേ ! (18)

ആദിത്യമണ്ഡല സാമിപ്യമേറുന്ന
ആദിപരംപൊരുളാകവേതന്നിലെ
ഉള്ളിൽ ഉഴലുന്നവസ്ഥയാം മുദ്രകൾ
ഉണ്മയോടങ്ങ് അടങ്ങുന്നു നിശ്ചയം (19)

ആഴിക്കടലിൻ നിശ്ചലാവസ്ഥ തൻ
ആവേശത്തോടങ്ങ് അടങ്ങും തലങ്ങളാൽ
ചിന്തയടങ്ങിയ ചിന്താ മണ്ഡലം
തീർത്ഥ സ്ഥാനങ്ങളിൽ ലയിക്കും ദയാനിധേ (20)

യോഗ നിദ്രയിൽ അമ്മതൻ ദർശനം
യോഗസ്വരൂപിയാം അമ്മേ അറിഞ്ഞിടും,
സൂക്ഷ്മഭാവങ്ങളാൽ ദർശന വേളയിൽ
സ്ഥൂലഭാവങ്ങൾ മറയുന്നു പൂർണ്ണമായി (21)

ഭക്തന്റെ കേവല ഭക്തിതൻ മേന്മയിൽ
ഭക്തി സ്വരൂപിയാം അമ്മതൻ സാമീപ്യം,
ഭക്തിതലങ്ങളിൽ ദർശനം, നൽകി തൻ
ഭക്തന്റെ ദാസിയായി മാറും ദയാനിധേ ! (22)

മംഗളസ്വരൂപിയാം അമ്മയെഅറിയുമ്പോൾ
മേൽപ്പോട്ടുപൊന്തുന്നവസ്ഥ വരുന്നിതേ
ശാന്തി സ്വരൂപിയാം അമ്മതൻ ദർശനം
ശക്തമാം വശ്യതവന്നുചേരുന്നിതു ; (23)

സംഗമസ്ഥാനത്ത് സന്ധിച്ച മാതാവു
ിസംഗസ്ഥാനവും പൂർണ്ണത തേടിതൻ
സർവ്വത്തിൻ മൂലമാം സ്ഥാനത്തെത്തിയ
സർവ്വലോകത്തിൻ അധികാരിയായിനാൻ (24)

അമ്മതൻയെൻ ശക്തി, അമ്മതൻ എന്നുള്ളം
എങ്ങും നിറഞ്ഞ എൻ അമ്മയെ കാണുമ്പോൾ
നിത്യസ്വരൂപിയാം അമ്മതൻ സാമീപ്യം
നിത്യേന എന്നുള്ളം വാഴും ജഗതാംബികേ ! (25)

# 6. കർമ്മനിയമം

പ്രകടമാകുന്നേതു നാമരൂപങ്ങളും
പ്രപഞ്ചപ്രതിഭാസമണ്ഡലമായിടും,
കാരണഹേതുവാം സൃഷ്ടിവ്യാപാരം താൻ
കർമ്മമെന്നുള്ളോരു പേരിനർത്ഥം. (1)

ചിത്തമെന്നുള്ളേതു ഭാവത്തിനേതിനും,
ചിന്തയെന്നുള്ളോരോ രൂപം കൊടുത്തിടും,
വാസനാമയമേറും സങ്കല്പരൂപങ്ങൾ
സൂക്ഷ്മഭാവത്തിലോ ബീജരൂപത്തിലാം (2)

ജന്മമെടുക്കുന്ന നേരത്തവസ്ഥയിൽ
സൂക്ഷ്മഭാവങ്ങളും കൂടെ ജനിച്ചിടും,
സ്ഥൂല സൂക്ഷ്മ ഭാവങ്ങളേതിനും,
ഭൂതമയാൽമക രൂപം കൊടുത്തിടും (3)

സൂക്ഷ്മ ഭാവങ്ങളിൽ ലയരൂപം പൂണ്ട
സൂക്ഷ്മമായുള്ളേതു വാസനാ ഭാവവും,
സ്ഥൂല ശരീരത്തിൽ പൊന്തുന്ന നേരത്തു
സൂക്ഷ്മ ഭാവങ്ങളാൽ പ്രത്യക്ഷപ്രകടനം (4)

പൂർവ്വകർമ്മവാസനാ ബീജങ്ങൾ തൻ
ജീവന്റെ ഉല്പത്തിനിർണ്ണയ ശക്തിയായി.
അനുകൂലസാഹചര്യങ്ങളാൽ, സമസ്തവും
സ്ഥൂലരൂപങ്ങളിൽ പ്രകടമാക്കുന്നിതേ. (5)

## കർമ്മനിയമം

പൂർവ്വ കർമ്മ സംസ്കാര ബീജങ്ങൾ തൻ
ജന്മസംസ്കാരത്തിന്നുടമയായ് തീർന്നുടൻ
പൂർവ്വം സംസ്കാരബന്ധങ്ങളേതിനും
കർമ്മ ബന്ധത്തിന്നടിത്തറയേകിടും (6)

കർമ്മ സംസ്കാര ബീജനിദാനത്താൽ
ജീവിതം രൂപപ്പെടുത്തുന്നു നിശ്ചയം,
പൂർവ്വ ജന്മ സംസ്ക്കാര പ്രേരണ
കർമ്മഫലങ്ങളിൽ ജീവിതാനുഭവം (7)

ജീവിതമെന്നതേ കർമ്മ ശക്തി തൻ
ഇച്ഛാ ശക്തിയിൽ രൂപപ്പെടുന്നിതേ,
സൂക്ഷ്മ ഭാവങ്ങളിൽ ചൈതന്യമേറുമ്പോൾ
ജീവിന്റെ അനശ്വര മണ്ഡലെത്തെത്തിടും (8)

കർമ്മത്തിന്നധികാരിയാകുന്ന താർക്കുമേ,
കർത്തവ്യ കർമ്മവും ചൊല്ലിടാം നിശ്ചയം,
സഹജമാം വാസനയ്ക്കുടമയാകുന്നോതു
നിയതമാം കർമ്മം വിധിച്ചിടും നിശ്ചയം. (9)

വിധിതങ്ങളായുള്ള കർമ്മങ്ങളേതിലും,
നിഷിധങ്ങളായി ധരിക്കുന്നോർക്കാർക്കുമേ,
കർമ്മബന്ധം തുടർന്നുപോയീടണം,
കർമ്മരഹിതനാകില്ല തൻ നിശ്ചയം. (10)

## കർമ്മനിയമം

കർമ്മ ബന്ധത്തിൻ ഹേതുവായി മാറുന്ന
കർമ്മഫലങ്ങളിൽ ആശ നിറഞ്ഞിടും
ഇന്ദ്രിയ ഭാവങ്ങളാകെ ഉണരുമ്പോൾ
ചിത്തബോധവും പൂർണ്ണമായി വന്നുപോം. (11)

അജ്ഞാന അഹങ്കരഭാവമുണർത്തുന്ന
നിയതകർമ്മം ത്യജിച്ചിടും കാലമാം,
കർമ്മനിയമ, കാരണം കാണുമ്പോൾ
കർമ്മവും കടമയായി മാറണം മാനസിൽ (12)

തന്നിലടങ്ങിയ കർമ്മ ശക്തി തൻ
പാഴായിപ്പോകാതെതൻ ഉള്ളിൽ അടക്കണം,
കർക്കശമാകുന്ന കർമ്മ നിയമങ്ങളെ,
കാണണം തന്നുടെ പൂർവ്വ ജന്മങ്ങളിൽ (13)

മേന്മയേറുന്നോതു കർമ്മത്തിനുടമയും,
പുണ്യജന്മത്തിൻ അടിസ്ഥാനമേകിടും
മേന്മകുറഞ്ഞൊരു കർമ്മത്തിനുടമയിൽ
ജീവിതയാതന വർദ്ധിച്ചു കാണിക്കും. (14)

കർമ്മങ്ങൾ ചെയ്യുന്ന നേരത്തഹങ്കാരം,
കർമ്മ ബന്ധതുടർ രൂപമേകിടും
കർമ്മാസക്തി കൈവിടും വേളയിൽ
കർമ്മബന്ധമോചനം നിശ്ചയം (15)

## കർമ്മനിയമം

കർമ്മദോഷങ്ങളിൽപ്പെട്ടുഴലുന്നോതു
ജന്മത്തിനേതിനും, അനുഭവിച്ചീടണം,
പൂർവ്വ സംസ്ക്കാര നിശ്ചയം കൊണ്ടുതൻ
ജന്മത്തിൽ വന്നു ഭവിച്ചു ദയാനിധേ (16)

നിരന്തരമായുള്ള വിധിത കർമ്മങ്ങളാൽ
നിശ്ചയം വെടിഞ്ഞിടും സുഖദു:ഖങ്ങളും
കർമ്മഫലമോഹം, വെടിയുന്ന കർമ്മവും,
കാലക്രമം കൊണ്ടുപേക്ഷിക്കും നിശ്ചയം (17)

കർമ്മഫലങ്ങളിൽ ആശവെടിഞ്ഞിടും
ഈശ്വരാർപ്പിത കർമ്മവും നിശ്ചയം
ഈശ്വരാർപ്പിത കർമ്മത്തിനാകവേ,
ചൊല്ലുന്നു നിഷ്കാമകർമ്മമെന്നേവരും (18)

കർമ്മ ദോഷങ്ങൾ ഉള്ളേതു ജീവനും
സത്യമാർഗ്ഗത്തിൻ കവാടം തുറക്കാതു,
ജന്മങ്ങളാൽ ചെയ്ത കർമ്മ ഫലങ്ങളെ
ജന്മഘട്ടങ്ങളിൽ അനുഭവിച്ചീടണം. (19)

കർമ്മനിയമങ്ങൾ പാലിച്ചു പോരുന്നോർ
കാണണം തന്നിലെ പൂർവ്വജന്മങ്ങളെ,
ജന്മഘട്ടങ്ങളിൽ കർമ്മദോഷങ്ങളെ
ജന്മപുണ്യങ്ങളാൽ അകറ്റുമെന്നോർക്കണം (20)

## കർമ്മനിയമം

ഇടയ്ക്ക് മുറിയുന്ന ജന്മങ്ങളേതിനും,
ശിഷ്ട ജന്മം നിശ്ചയം വന്നുപോം
മുറിയുന്ന ജന്മ സംസ്ക്കാരം തന്നെയാം
ശിഷ്ട ജന്മത്തിൽ അനുഭവിച്ചീടണം (21)

കർമ്മങ്ങളേതുമേ ചെയ്യുന്ന നേരത്തു
കർമ്മഫലങ്ങളും നിശ്ചയം വന്നിടും,
ഈ ജന്മം ചെയ്യുന്ന കർമ്മങ്ങളേതിലും
പുന:ജന്മത്തിലും അനുഭവം നിശ്ചയം (22)

പൂർവ്വ ജന്മ സംസ്ക്കാരം കൊണ്ടു തൻ
കർമ്മദോഷം ഭവിക്കുന്നതോർക്കുമ്പോൾ
ഈ ജന്മം പുണ്യകർമ്മങ്ങളാൽ ജീവിതം,
ധന്യമാക്കീടണം നിത്യം ദയാനിധേ ! (23)

ഈശ്വരാർപ്പിത കർമ്മത്തിനുടമകൾ
കർമ്മലോപത്തിന്നർഹനായിതീർന്നിടും,
കർമ്മരഹിതനായി മാറുന്ന ജീവനിൽ
കർമ്മാന്ത്യവാസന ജന്മാന്ത്യമാകിടും. (24)

കർമ്മവും കടമയായി മാറുന്നതോർക്കുമ്പോൾ
കർമ്മഫലങ്ങളായി ജന്മവും പേറിടും
കർമ്മഫലത്യാഗി മാറുംകണക്കിനേ
ത്രൈലോക്യജ്ഞാനിയായി കാലവും മാറ്റിടും (25)

## കർമ്മനിയമം

പൂർവ്വജന്മപുണ്യകർമ്മങ്ങളാൽ
പുണ്യജന്മങ്ങൾക്കാധാരഹേതുവായി
കർമ്മദോഷങ്ങൾ ലേശവുമില്ലാത്ത
പുണ്യജന്മവും നിശ്ചയം വന്നുപോം. (26)

ഗുരു അനുഗ്രഹം സിദ്ധിച്ച ജീവന്
പിതൃശുദ്ധിനേടുവാനർഹരായിടിടും
പിതൃശുദ്ധികൊണ്ടുതൻ നിശ്ചയം വന്നിടും
ഗുരു കടാക്ഷവും നേടും കൃപകൊണ്ട് (27)

പുണ്യജന്മസംസ്ക്കാരം കൊണ്ടു തൻ
പൂർവ്വ സംസ്ക്കാരമാകവേ ജന്മത്തിൽ,
പ്രകൃതിയിൽ ശുദ്ധീകരിക്കുന്നതോർത്തു തൻ
മർത്ത്യജന്മത്തിൻ മോചന മാർഗ്ഗമാം (28)

പുണ്യജന്മമുല്ല്യത ഏതുമേ
പുണ്യകർമ്മങ്ങളിൽ കുടികൊള്ളുന്നിതേ,
കർമ്മഫലേച്ഛ വിട്ടേതു ജീവനും
പുണ്യജന്മത്തിനുടമയായി തീർന്നിടാം (29)

ഇതുവരെ ചൊല്ലിയ നിയമങ്ങളേതുമേ,
കർമ്മനിയമ സൂക്ഷ്മഭാവങ്ങളാം,
മോക്ഷകവാടം തുറക്കുവാനായിട്ടു
പാലിച്ചു പോരണം നിയമങ്ങളെ ! (30)

## 7. ബ്രഹ്മഭാവന

ആദിപരാശക്തി അരുളാകെ തന്നുടെ
ആഴിക്കടലിൽ തിരകളായി തീർന്നുടൻ
തീരത്തണഞ്ഞു മറയും തിരകളായി
അനന്തജ്ഞാനത്തിൻ മുദ്രകളായിടും (1)

അവിദ്യയേറുന്ന ജീവന്റെവസ്ഥ തൻ
അന്യമായിതന്നെ ജീവനെ കണ്ടുടൻ,
അരുണപ്രഭയേറും മണ്ഡലമാകവേ
അജ്ഞാനമന്ധകാരത്തിലമർന്നഹോ ! (2)

അനാദിരൂപത്തിൽ ഭാവം മറച്ച നിൻ
ആയിരം ഭാവപകർച്ചകൾകൊണ്ടാകെ
അനിത്യമണ്ഡല സാമീപ്യം ഏറി തൻ
ആദിത്യ മണ്ഡലമാകെ അകന്നിതു (3)

കാടിനും കടലിനും ചൈതന്യമേകുന്ന
കാരുണ്യമണ്ഡലം ഉള്ളത്തിൽ തേടണം
കാരുണ്യ മണ്ഡലഭാവമുണർത്തുവാൻ
കാണണം അമ്മ തൻ കാരുണ്യത്തെ (4)

എന്നുള്ളം നന്മനിറയുന്നനേരത്തു,
എന്നിലെ ആശകുറയുന്നനേരമാം,
അമ്മതൻ ദർശനാനുഭവ വേളയിൽ
എന്നിലെ ഞാനാകെ മാറും ദയാനിധേ ! (5)

## ബ്രഹ്മഭാവന

മാന്യത തേടുന്ന മാനസ മണ്ഡലം,
മൗനഭാവങ്ങൾക്കു താല്പര്യം ഏറിടും,
അമ്മതൻ മക്കൾക്കു നന്മ ചൊരിയുന്ന,
ആതുര സേവന താല്പര്യം ഉണർത്തിടും (6)

മാനസമാകവേ ആശ നിറയുന്ന
മാനസ മണ്ഡലം മാലിന്യം ഏറിടും
ആശതൻ പാശമായി മാറുന്നതോർത്തുടെൻ,
ആശ വെടിയേണ്ട മാർഗ്ഗവും തേടണം (7)

മാനസ വൃത്തിക്ഷയിക്കുന്ന നേരത്തു
മാനസ മാലിന്യം മാറുമെന്നോർക്കണം,
മാഹാത്മ്യം ഏറുന്ന ജീവന്റെവസ്ഥതൻ
മർത്ത്യജന്മത്തിന്നു മാതൃകയാകിടും (8)

അവധൂതാവതാരത്തെത്തിയ അമ്മ തൻ
ആരിലും ഏറെന്നാൾ മാറി നിന്നീടിനാൻ
അമ്മതൻ സമ്പൂർണ്ണ ദർശന ശക്തിയിൽ
ആജ്ഞാ ദീപം തെളിച്ചു വിട്ടീടിനാൻ (9)

ആരംഭകാലത്തു ഏകാകിയായി തൻ
ആനന്ദ തലങ്ങൾ തലോടി നടന്നനാൾ
മായ ജയിച്ച തൻമായാ സ്വരൂപത്തെ
മറയായി ചമഞ്ഞു നടന്നു വന്നീടിനാൻ (10)

ചിന്തതൻ മാദ്ധ്യമസ്ഥാനമൊഴിയുമ്പോൾ
ചിത്തം തെളിഞ്ഞിടും ലക്ഷണമേകിടും,
ചന്തമാകുന്ന തൻ ജീവന്റെവസ്ഥയിൽ
ചാരുതയേറുന്ന ബോധം വളർന്നിടും. (26)

ബ്രഹ്മസ്വരൂപത്തിൻ ഉണർവ്വു വരുംകാലം
ബ്രഹ്മമയമാകിടും അഖിലാണ്ഡ മണ്ഡലം
ഉൺമതൻ ദർശനബോധമുണരുമ്പോൾ
ഉൺമതൻ ബോധസ്വരൂപനായി മാറിടും. (27)

മായജയിച്ചൊരുബോധം വളരുന്ന
മാനസമാകവേ പൂർണ്ണത വന്നിടും
മാഹാത്മ്യമേറുന്നവസ്ഥയിൽ തന്നിലെ
മാർഗ്ഗവും ലക്ഷ്യത്തിൻ രൂപം കൊടുത്തിടും. (28)

പൂർവ്വ ജന്മസമ്പത്തു ഏറുമ്പോൾ
പൂർവ്വ ജന്മ സാഫല്ല്യമേകിടും,
പൂർവ്വ ജന്മ പുണ്യകർമ്മങ്ങളാം
പുണ്യജന്മത്തിന്നടിത്തറപാകിടും. (29)

അമ്മതൻ ചരണാദിസ്പർശന വേളതാൻ
അമ്മതൻ സ്വപ്നസമാനമാം ദർശനം,
ആഗ്രഹിക്കുന്നവർക്കാർക്കുമേ നേടിടാം,
അനുഗ്രഹിക്കുന്നിതേ അമ്മതൻ ദർശനം. (30)

## ബ്രഹ്മഭാവന

ഭക്തന്റെകഷ്ടങ്ങൾ കാട്ടിടും വേള തൻ
കഷ്ടങ്ങളേതിലും കാഠിന്യ മേൽക്കാത്ത
കേവല ഭക്തി തലങ്ങൾ പുണർന്നുടൻ
കർമ്മ വിധികളും നിശ്ചയം കാണണം. (16)

ശക്തി സ്വരൂപിയാം അമ്മതൻ ദർശനം
ശക്തമായി ജന്മവും മാറ്റിടും നിശ്ചയം,
ഭക്തപ്രിയയാം അമ്മതൻ ദർശനം
ഭക്തിതൻ കേവല തലങ്ങളുണർത്തിടും. (17)

ശാശ്വത ശക്തിതൻ പാദാദിപൂജയായി
മായമ്മ നാമമായി ചെയ്തിടും വേളയിൽ
മാനസപൂജയായി പൂജ്യമാക്കിടുന്ന
ശാന്തി തൻ ദർശനം ശക്തി തൻ നിശ്ചയം. (18)

കടലമ്മതന്നുടെ മണ്ഡലമാകവേ
കനിയുന്ന കാരുണ്യരൂപത്തെ പൂണ്ടു തൻ
കാണിക്കൾക്കേതിലും കൗതുകം പുണരുന്ന
കാണേണ്ട മണ്ഡലം കാട്ടിടും മായയാൽ (19)

ബ്രഹ്മചര്യതൻ പാലിച്ചു പോന്നുടൻ
ബ്രാഹ്മണമാർഗ്ഗമായി മാറുന്നനേരത്ത്,
ബാഹ്യമോഹ വിരക്തി വർദ്ധിച്ചുടൻ
ബ്രഹ്മാനുഭവ ലക്ഷണം കാട്ടിടും (20)

## ബ്രഹ്മഭാവന

പിണ്ഡാണ്ഡമാകവേ പൂർണ്ണത നേടിതൻ,
ബ്രഹ്മാണ്ഡമാകവെ ബ്രഹ്മസ്വരൂപനായി
ബ്രഹ്മമണ്ഡല അനുഭവമെന്നിതേ
ചൊല്ലിടും ബ്രഹ്മസ്വരൂപത്തിലാണ്ടവർ. (21)

ഇമ്പമാർന്നുള്ളോരു കാരുണ്യം തേടുമ്പോൾ
കമ്പമാർന്നുള്ളോരു മണ്ഡലം കാട്ടിടും,
മുൻപിലെ മാർഗ്ഗ തടസ്സങ്ങളേതുമേ
മുൻവിധിയോടങ്ങു കീഴ്പ്പെടുത്തീടണം. (22)

ആനന്ദഭാവമുണരുന്നവേള തൻ
ആത്മീയ മാർഗ്ഗം തെളിയുന്ന കാലമായി
ആമോദം പൂണ്ടുടൻ ആവാഹിച്ചിടുമ്പോൾ
ആലസ്യം ഒട്ടുമേ കാട്ടാതിരിക്കണം. (23)

ബ്രഹ്മസ്വരൂപത്തിലാണ്ടിറങ്ങീടുന്ന
ബ്രഹ്മഭാവന ഉള്ളത്തിലാകവേ
സത്യസ്വരൂപനായി വിളങ്ങും നിലകളായി
സ്വായത്താനുഭവആസ്വാദ്യം നിശ്ചയം. (24)

അമ്മതൻ അനുഭവമോരോന്നു കാട്ടിടും
ജീവന്റെവസ്ഥയ്ക്കു മാറ്റവും നിശ്ചയം,
ചിത്തവും ചൈതന്യരൂപം പുണരുന്ന
ചിന്താമണ്ഡലമാകവേ മാറിടും (25)

## ബ്രഹ്മഭാവന

ദിവ്യമാതാവിൻ ദർശനം നേടുവാൻ
ദിവ്യസ്വരൂപവും നിത്യം സ്മരിക്കണം.
നിത്യേന ഉള്ളം നിറയുന്ന വേളയിൽ,
നിത്യവും ചൈതന്യമേറി വന്നീടിനാൻ. (11)

ദിവ്യമാം ദർശന വേളയിൽ തന്നുടെൻ
ആദരവോടങ്ങു കുമ്പിടും നേരത്തു
അഖിലവും അമ്മതൻ ഉൾക്കൊണ്ടവസ്ഥയിൽ
അണുവിലും ചൈതന്യമേറി നിന്നീടിനാൻ. (12)

ഏകാന്തവാസത്തിൻ അമ്മതൻ ദർശനം
ഏകാഗ്രവസ്ഥയ്ക്കടിത്തറ ഏകിടും
ബ്രഹ്മഭാവന തൽബോധമുറച്ചിടിൽ
ശാന്തി തൻ പൂർണ്ണത ഏതിലും വന്നുപോം. (13)

അഖിലവും പൂർണ്ണമായാനന്ദം നേടുവാൻ
അനുഭൂതി ദായക മണ്ഡലം തേടണം
അമ്മതൻ ആനന്ദം ഉള്ളിന്റെ ഉള്ളിലായി
അനുഭവലാളിത്യ ഭാവം പുണർന്നിടും. (14)

ഭക്തന്റെ ഉള്ളാകെ അറിയുന്ന നേരത്തു
ഭക്തന്റെ ഇഷ്ടമായി വന്നിടും മാതാവും,
ഭക്തിസ്വരൂപിയാം അമ്മതൻ തൽക്ഷണം,
ഭക്തിതലങ്ങളാൽ ലാളനയേറ്റിടും. (15)

പാദാദിമുദ്രതൻ പൂജ്യമായിമാറുമ്പോൾ
പാദമുദ്രതൻ പവിത്രതയേറിടും,
പാലനം ചെയ്യുമീപാദാതിപൂജയിൽ
പാരിലെല്ലാർക്കുമേ ഭക്തി വളർന്നിടും. (31)

ദേവതാരൂപത്തിൽ കൂടെ ഗമിക്കുന്നു,
കൂട്ടിനായിട്ട് രസിക്കുന്ന ശ്വാനങ്ങൾ,
ശാപമോക്ഷത്തിനായിട്ടു കേഴുന്നോർ
മോക്ഷപ്രാപ്തിതൻ ലക്ഷ്യവും നിശ്ചയം. (32)

ജന്മങ്ങളെത്ര എടുത്തുമടങ്ങി നിൻ
ജന്മങ്ങളാകവേ അന്ധകാരത്തിലും,
ജന്മത്തിലോരോരോ നിശ്ചയം കൊണ്ടുള്ള
നന്മ ചൊരിഞ്ഞു മടങ്ങണം നിശ്ചയം. (33)

ജന്മങ്ങൾ ഓടിമറയും ജനത്തിന്റെ
ജന്മ ഘട്ടങ്ങൾ തൻ മറയുന്നതറിവില്ല,
നിമിഷങ്ങൾ കൊണ്ടു യുഗങ്ങളറിയുന്ന
നിർമ്മലാകാരത്തിൽ പ്രഭവിടരുന്നിതേ! (34)

ജന്മാന്ത്യ ജീവന്റെവസ്ഥയെ ഓർക്കുമ്പോൾ,
ജന്മം ഒടുങ്ങുന്ന മുമ്പുള്ള ജന്മങ്ങൾ,
ജന്മത്തിൻ കർമ്മ ഫലങ്ങളാം മൂല്യവും,
ജന്മങ്ങളിൽ തന്നെ ലയിക്കും ദയാനിധേ ! (35)

## ബ്രഹ്മഭാവന

പഞ്ചമഹാഭൂതസംയോഗം തന്നിലെ
പ്രപഞ്ചസാന്നിദ്ധ്യം അനുഭവിച്ചിടുന്നു.
വെളിനിറകാഴ്ചകൾ കാണുന്ന ഏതിനും
ഉള്ളത്തിൽ ഉൺമതൻ കാണാതു നിശ്ചയം (36)

ബ്രഹ്മചര്യ തൻ പാലിച്ചുപോരുന്നോർ
ബ്രഹ്മസ്വരൂപന്റെ സാമീപ്യം ഏറിടും
ഞാനൊന്ന്, നീയൊന്ന്, സ്ഥാനം മാഞ്ഞുടെൻ
ഞാനേകബോധം ഉദിച്ചിടും നിശ്ചയം (37)

അത്തിമരത്തിൽ ഇരിക്കുന്ന പക്ഷി തൻ
ആർത്തിതൻ ലഹരിയിൽ ഭക്ഷിക്കും പഴങ്ങളെ
നിസംഗനായിട്ടു കാണുന്ന ഇണതാൻ
ആലോചനയ്ക്കുള്ള ആദ്യവിഷയമായി. (38)

ഉപവാസം പൂണ്ടയീ ഇണയെ നോക്കി തൻ
ഉദ്ദിഷ്ടലക്ഷ്യമറിയാത്തവേളയിൽ
അത്തിപ്പഴത്തിൻ കാലം കഴിഞ്ഞുടെൻ
അന്ത്യമായി ഇണയുടെ ലക്ഷ്യവും തേടിനാൻ. (39)

ആസ്വാദ്യമേറുന്ന ഭക്ഷണരീതി തൻ
അടിമകളായി താൻ മാറിടും നിശ്ചയം
രുചിതൻ ഏതിലും മുന്നിട്ടു കണ്ടിടും
അരുചിതൻ ഏതിലും പിന്നിലായി കണ്ടുപോം (40)

പഞ്ചഭൂതാത്മ ഭാവമുണർത്തുന്ന
പഞ്ചേന്ദ്രിയങ്ങളും കാരണഭൂതനായി
പ്രപഞ്ചനാഥനായിമാറുന്ന അവിദ്യതൻ
പ്രപഞ്ചപ്രതിഭാസം താനെ ജനിച്ചിടും. (41)

ബന്ധിതനാണെന്ന വ്യർത്ഥ ചിന്തതൻ
ബാദ്ധ്യതവന്നിടും താനറിയാതെന്നും,
ബന്ധസ്തനല്ലെന്നധാരണ ഉറച്ചിടിൽ
ബോധസ്വരൂപനിൽ ശാന്തിതൻ ദർശനം. (42)

ബന്ധുക്കളാരെന്നബോധമുദിച്ചുടെൻ
ബന്ധങ്ങളേതെന്ന ജ്ഞാനവും വന്നുപോയി.
മാനസനിലകളിൽ ചാഞ്ചല്ല്യമേറിടും
മന:ശാന്തിതൻ ലഭ്യത തുച്ഛമാം (43)

ജീവന്റെ മണ്ഡലം വ്യാമോഹമേറിടും,
ഇന്ദ്രിയവൃത്തിക്കടിമയായി മാറിടും,
നിദ്രയിൽ പൂർണ്ണമായാണ്ടു പോകും കാലം
സർവ്വനാശത്തിൻ ആരംഭം വന്നുപോം (44)

സ്വപ്നത്തിൽ കണ്ടിടും വസ്തുക്കളേതിലും
സ്വബുദ്ധിയാരിലും മിഥ്യയെന്നനുഭവം
നീ തന്നെ ബദ്ധനും നീ തന്നെ ബന്ധുവും
സ്വപ്നവും മിഥ്യയും മാനസ നിലകളാം (45)

ബന്ധങ്ങൾ പാശമായി കോർത്തിണക്കീടിടും,
ബാഹ്യവും വ്യർത്ഥമാം ബോധമുദിച്ചിടും,
ബാഹ്യവസ്തുക്കളിൽ ആശ വർദ്ധിച്ചിടിൽ
ബഹിർഗമിക്കുന്നിതാ ആസുരചിന്ത തൻ (46)

ഇഷ്ടങ്ങളോരോന്നു വർദ്ധിക്കും കാലത്തു
ഇന്ദ്രിയസൗഖ്യമാം ആശ വർദ്ധിച്ചിടും,
ഇഷ്ടദേവന്മാർക്കർപ്പിതവഴിപാടു
ഇഷ്ടഉപാസനാരാധനാക്രമങ്ങളാം (47)

പൂർവ്വകർമ്മവാസനാഹേതുവായി
പൂർവ്വ ജന്മതുടർരൂപം നിശ്ചയം
ഇഷ്ടസമ്പത്തുടെൻ ജന്മത്തിൽ സാദ്ധ്യമായി
ഇഷ്ടദേവത തൻ പൂജ്യതനേടിടാം (48)

ഇച്ഛകൾ ലഭ്യമാകുന്ന നേരത്തുടെൻ
ഇഷ്ടമാം ദേവത ഞാനെന്നുറയ്ക്കണം
അനുഭൂതി ഏറുമീ ഇന്ദ്രിയ സുഖങ്ങളെ
അനശ്വരമാക്കിടും അനാദിനാഥനായി (49)

സദ്വിചാരങ്ങളും ചിന്താധാരയായി
സാത്തികസമ്പത്തുയർന്നിടും കാലമായി
ഗുരുമുഖകല്പനയ്ക്കർഹരായി തീർന്നിടിൽ
ഗുരുജ്ഞാനം ഉള്ളിൽ വികസിക്കും നിശ്ചയം (50)

## ബ്രഹ്മഭാവന

ആകാരമില്ലാത്തവസ്ഥയിൽ തന്നുള്ളും
ആകാരമായിട്ട് അവസ്ഥവരും കാലം
ആസക്തി വർദ്ധിക്കും അജ്ഞത ഏറിടും
ആത്മജ്യോതി അണയുന്ന കാലമായി. (51)

അമൃത സാഗര ആനന്ദം നുകരുന്ന
അനുഭവജ്ഞാനവും തേടണം നിശ്ചയം
ആകാശവലയം ഭേദിക്കുംകാലത്ത്
നിരാകാരഭാവം പ്രകടമായി വന്നുപോം (52)

ഏകമാം ഭാവന ഏതിലും കാണണം
ഏകത ഏതിലും ഭക്തിതൻ ലക്ഷണം
ഭക്തിതൻ ലഭ്യത ലക്ഷണമോതുന്ന
എളിമതൻ മുന്നിട്ടുവന്നിടും നിശ്ചയം (53)

ഏകത ഏതിനും ഏകമാം മാർഗ്ഗമായി
എന്നും തെളിമതരുന്നോരു മാർഗ്ഗമായി
ആത്മീയാനന്ദഭാവമുണർത്തുന്ന
അനുഭവസമ്പത്തിൻ ദർശനം നിശ്ചയം. (54)

സർവ്വകാമനകളിൽ നിയന്ത്രിത ചിത്തമേ
സർവ്വസ്വരൂപനിൽ അണയുന്ന കാലത്തു
ആദിത്യമണ്ഡല സാമീപ്യമോതുന്ന
ആത്മനിർവൃതി അനുഭൂതിയേകിടും (55)

പാമരൻ പണ്ഢിതൻ പാരിൽ പരിപൂർണ്ണനായി
ഉൺമ തൻ മേന്മയിൽ മേൽപ്പോട്ടു ഉയർത്തിടും
ഭക്തിതൻ ലഹരിയിൽ താനേ മറന്നിടിൽ
കേവല ഭക്തി തൻ കൈവല്ല്യ പ്രേരണം. (56)

ദേഹപ്രകൃതിതൻ പ്രകടിത നേരത്തു
ദേഹബുദ്ധിതൻ അഹംഭാവമായി
അഹന്ത എന്നുള്ള അജ്ഞത ഏറുന്ന
വിദ്വേഷഭാവം വെളിവരും കാലമായി (57)

സുഖഃദുഃഖങ്ങൾ വളർന്നുപൊങ്ങിടുമീ
വ്യാമോഹം ഉള്ളിൽ നിറയുന്ന നേരമാം
അഹംഭാവ പ്രകടനം കൊണ്ടുതൻ
നിത്യ കർമ്മവും അസാദ്ധ്യമാകിടും (58)

ഇന്ദ്രിയ ശക്തിയും ഇഷ്ടഹേതുക്കളായി
ഇഷ്ടങ്ങളൊക്കെ അനിഷ്ടങ്ങളാകിടും
ചിത്തവും ചിന്തയിൽ ചേതനവിട്ടുള്ള
ചെയ്തികളേതുമേ ദുരിതവുമേറ്റിടും (59)

പുണ്യജന്മങ്ങൾക്കു പൂജ്യതഏറ്റിതൻ
പാപജന്മങ്ങൾക്കു പാരിൽ താൻ മോചനം
സാത്വിക ഭാവവും സ്വായത്തം തേടുമീ
സദ്ചിന്ത ഉള്ളിലാം സദ്ജന സമ്പത്ത് (60)

## ബ്രഹ്മഭാവന

സദ്കർമ്മഫലമേകി പുണ്യവും നേടിതൻ
കാമക്രോധങ്ങളും കൈവിട്ടുപോയിടും,
മായകൊണ്ടാശതൻ മോഹരൂപം പൂണ്ട്
ഭക്തിതൻ ലഹരിയിൽ അമർന്നിടും നിശ്ചയം (61)

ജനനമരണങ്ങളും മോചനം നേടുന്ന
ജന്മാന്ത്യകർമ്മവും ലോപിക്കും നേരത്തു
ജഗത്തിന്നധിപതി കാരുണ്യം ചൊരിയുന്ന
ജഗത് ഗുരുകടാക്ഷം തേടണം ലക്ഷ്യമായി (62)

ചിത്തവും ശക്തമാം ശാന്തതകൈവരും
ചിന്ത തൻമാഞ്ഞുപോം മാനസ നിലയിലാം
ആത്മ ദർശനം അഭിവാഞ്ചതന്നുള്ളം
ആദിമനിലതൻ അന്ത്യമായി വന്നിടും (63)

ആത്മനിർവൃതി തൻ സമഭാവനയായ്
ആനന്ദം ഉള്ളിൽ നിറയുന്നവസ്ഥയായ്
ആത്മസാക്ഷാത്ക്കാര അത്ഭുത പൂർണ്ണത
പരബ്രഹ്മ ഐക്യമാം സമ്പത്ത് നിശ്ചയം (64)

ആശ വെടിയുന്ന കാലത്തു തന്നുള്ളം
അഹംഭാവത്തിൻ ഭാരം കുറഞ്ഞുപോം
മോഹം വെടിയുന്ന നേരത്തു സംശയം
മാഞ്ഞിടും തന്നിലെ നിശ്ചയം കൊണ്ടുതൻ (65)

ആത്മബലമാകെ അത്ഭുതവിദ്യയായി
അനുഭവസമ്പത്ത് ആർജ്ജവ കാലമായ്
പരിത്യാഗിതന്നുള്ളം  പരിപൂർണ്ണ നിലയിലായി
പരമ പവിത്രമാം ലക്ഷ്യവും നിശ്ചയം. (66)

അജ്ഞാന നീർച്ചുഴി തന്നുള്ളമാകവേ
അവിവേകം ഉദിച്ചുടൻ വിഭ്രാന്തികാട്ടിടും
ആഗ്രഹമാകുന്ന മലിനജലത്തിൽ തൻ
ആണ്ടുപോം വിവേകം അഗാധതലത്തിലാം (67)

മായാ നദിതൻ ജലപ്രവാഹം പോൽ
ജനനമരണങ്ങളും നിരന്തര പ്രവാഹമായി
സത്യലോകത്തിൻ കോട്ടത്തളങ്ങൾ തൻ
സത്വംം സമുദ്രത്തിൽ താഴ്ന്നിറങ്ങിടിടും (68)

പാപശീലന്മാർ എന്നെ അറിയില്ല,
പാപികളാകവേ മൂഢന്മാരാകിടും
അസുരസമ്പത്തിൻ ഉടമകളാരുമേ
അധമന്മാരാകുന്ന  അന്ധരായിതീർന്നിടും (69)

വിഷയസുഖങ്ങളും വിധികളായി ഉണർന്നുടൻ
വിവിധവികാരങ്ങൾക്കടിമയായി തീർന്നിടും
മാനുഷജന്മത്തിൻ  ഉടമകൾക്കാർക്കുമേ
മർത്യജന്മത്തിൻ ലക്ഷ്യമറിയാതു (70)

ഭക്തരാം പ്രിയരെ തേടി അലഞ്ഞുടെൻ
ഭക്തിതൻ നിഷ്ഠയിൽ പ്രീതി നേടുന്നിതാ
രോഗാധി വിഷയത്തിൽ പീഢിതരായവർ
രോഗമുക്തിക്കായി എന്നെ സ്തുതിച്ചീടും (71)

ആർത്തരായി മാറുന്ന നേരത്തു ഉള്ളാകെ
ആശകളോരോന്നു പൊന്തിടും നിശ്ചയം
ഭോഗാദിവിഷയവും ഇച്ഛിക്കുന്നേവരും
ഭോഗസുഖത്തിനായി എന്നെ ഭജിച്ചിടും. (72)

ജിജ്ഞാസ വർദ്ധിക്കും നേരത്തവസ്ഥയിൽ
ആത്മജ്ഞാനത്തിനായി എന്നെ ഭജിച്ചിടും
ജ്ഞാനിതൻ പ്രിയനാം ഭക്തനായി മാറിടും
ജ്ഞാനിയിൽ തന്നെ ഇരിക്കുന്നു ഞാനിതാ ? (73)

എന്നിൽ നിന്നന്യമല്ലെന്നുള്ള ബോധവും
എന്നിലെ ലക്ഷ്യവും നിശ്ചയം വന്നുപോം
ജ്ഞാനി തൻ ഞാനായി മാറുന്ന കാലത്ത്
ജ്ഞാനിയിൽ ഞാനേകബോധമായ് മാറിടും (74)

സൃഷ്ടിക്കുഹേതു തൻ പഞ്ചഭൂതങ്ങളായി
സൃഷ്ടാവിൻ സ്ഥാനത്തു പ്രകൃതി തൻ വന്നുപോം
പ്രകൃതി തൻ ജീവനായി മാറുന്ന കാലത്ത്
പ്രതിഭാസ മണ്ഢലം താനേ തുറന്നിടും. (75)

ജീവന്റെ ഉത്ഭവസ്ഥാനവും ഏകമാം
ജീവന്റെ മണ്ഡലം വ്യത്യസ്ഥമാദ്ധ്യമം
ജീവജാലങ്ങളും വ്യത്യസ്ത അവസ്ഥയായ്
ജീവനിൽ ഏകത ഏതിലും വന്നുപോം (76)

ജന്മവും വാസവും നീരിൽ നിമിത്തമായി
ജീവനിൽ വ്യാപനം ഞാൻ മാത്രമായിടും
മുത്തുകൾ കോർത്തിണക്കീടും ചരടുപോൽ
പ്രപഞ്ചം എന്നുള്ളിൽ കൂടികൊള്ളുന്നിതേ (77)

ഭൂമിതൻ ജന്മത്തിനങ്കുരം തേടിടും
ഭൂമിതൻ ജീവനിൽ ജന്മവും വാസവും
വായുവിൽ തന്നെ ജനിച്ചു വസിച്ചിടും
വായുവിൽ തന്നെ നിറഞ്ഞിരിക്കുന്നഹോ ? (78)

എന്നിലിരിക്കുന്ന ഭാവങ്ങളേതുമേ
എന്നിൽ നിന്നന്യമല്ലെന്നുറച്ചീടണം
എന്നിലിരിക്കുന്ന ഭാവങ്ങളൊന്നുമേ
ഞാനായി മാറില്ലെന്നോർമ്മവന്നീടണം (79)

ദേഹബുദ്ധിനശിച്ചിടും കാലത്ത്
ഉദിച്ചിടും ബുദ്ധിയിൽ ബോധന ശക്തിതൻ
പ്രപഞ്ച പ്രതിഭാസം ഒഴിയും കണക്കിനേ
പ്രത്യക്ഷമായിടും മൂല പ്രകൃതി തൻ. (80)

## ബ്രഹ്മഭാവന

മാനസ നിലകളിൽ ഈശ്വര ഭാവന
മാന്യത ഏറുന്ന മാനസംഘടനയായ്
ശരീരഭിമാനശീലം മറഞ്ഞുടെൻ
ശിഷ്ടമാം ജീവിതം ശ്രേഷ്ഠത ഏറിടും (81)

അഗ്നിയിൽ നിന്നുതൻ ധൂമം ജനിക്കുന്നു.
ധൂമപാളികളിൽ അഗ്നിജനിക്കാതു
എന്നിൽ നിന്നുണ്ടായ വസ്തുക്കളേതുമേ
വസ്തുക്കളൊന്നിലും ഞാനില്ലന്നുറയ്ക്കണം. (82)

ഗുണഭാവങ്ങളിൽ മോഹിതരായുള്ള
പ്രാണികളേതും എന്നിൽ വസിച്ചിടും
മോഹങ്ങളാകുന്ന ഭാവങ്ങൾ വിട്ടുള്ള
പ്രാണികളേതുമേ എന്നെ അറിഞ്ഞിടും (83)

പ്രപഞ്ച പ്രതിഭാസം നിൽക്കും കണക്കിനെ
പ്രപഞ്ച ആകാരം ഞാനായി തീർന്നിടും
പ്രപഞ്ചലയത്തിൽ നിഗൂഢ അറിവിനായി
പ്രത്യക്ഷമായിടും നിരാകാരബ്രഹ്മമായി. (84)

പട്ടുനൂൽകൊണ്ടു താൻ കൂടുതീർത്തുടെൻ
പാഴാക്കി കൂട്ടിനുൾ ജീവനെപൂർണ്ണമായ്
പട്ടുനൂൽപ്പുഴുതൻ ജീവിതമാകവേ
പാഠമാക്കിടണം മാനസഹീനരാം (85)

## ബ്രഹ്മഭാവന

സൗമ്യഭാവന തൻ അന്തരാത്മാവിനുൾ
സ്വഭാവിളങ്ങുന്ന ധാരണ ഏറണം
സുഖഃദുഃഖങ്ങളായി വന്നുപോം മാനസിൽ
സുനിശ്ചിതം ശാന്തിതൻ മണ്ഡലം തേടണം. (86)

മാനസമണ്ഡലം മാന്യ നിലകളായ്
മാനം തെളിഞ്ഞ മനചിന്തയും വന്നുപോം
അമൃതഖനിതൻ ആനന്ദമേകിടിൽ
അഷ്ടഐശ്വര്യങ്ങളും വർജ്ജിക്കും നിശ്ചയം (87)

ഉൺമതൻ ധാരണ ഉറച്ചിടുംകാലത്ത്
ഉള്ളം നിറഞ്ഞു തുളുമ്പുന്ന ഭാവന
ഇന്ദ്രീയനിഗ്രഹം ഉള്ളിൽ നടന്നിടിൽ
ഈശ്വരചിന്ത തൻ ഉള്ളത്തിൽ ഏറിടും (88)

നിർമ്മലചിത്തത്തിൽ നിശ്ചല ബോധമായ്
ജീവന്റെ മണ്ഡലം ചൈതന്യ പൂർണ്ണമായി
ജന്മവും പുണ്യമാം പൂർണ്ണത നേടിതൻ
ജീവാത്മ പരമാത്മ ഐക്യവും വന്നുപോം (89)

ഞാനേക ഈശ്വരഭാവം വളർന്നുടെൻ
ഞാനേക ചിന്തയും പൂർണ്ണത നേടിടും
ചിത്തവും പൂർണ്ണമാം ചൈതന്യമേറിതൻ
ദേഹിയിൽ ജ്ഞാനമാം ബീജം ജനിച്ചിടും (90)

ജ്ഞാനത്തെ തേടി അലയാതെ തന്നിലുൾ
ജ്ഞാനിയെ ഉള്ളത്തിൽ തേടണം നിശ്ചയം
ചിന്ത തൻ ദ്വന്ദ്വഭാവമുപേക്ഷിച്ച്
ചിത്തത്തിൽ ഏകീഭവിച്ചിടും നിശ്ചയം (91)

പ്രപഞ്ചം ഏകമായി ഘനീഭവിച്ചിടിൽ
പ്രത്യക്ഷം ജ്ഞാനിയിൽ സ്വായത്താനുഭവം
പരമാത്മജ്ഞാനം ഉള്ളിൽ നിറഞ്ഞുടെൻ
പ്രപഞ്ച സങ്കല്പം താനേഒഴിഞ്ഞു പോം (92)

സഹജവാസനമെല്ലവേ ഉണർന്നുടെൻ
സഹജശക്തിതൻ അമർന്നിടും നിശ്ചയം
ജഡഭാവങ്ങളിൽ ചേതന ഏറിടിൽ
ജാഡ്യഭാവങ്ങളും താനേ ഒഴിഞ്ഞുപോം (93)

ഇന്ദ്രീയവിഷയങ്ങൾ ഒടുങ്ങിടും വേളതൻ
ഇഷ്ടങ്ങംളാരോന്നു മെല്ലവേ പോയിടും
ഈശ്വരാനുഗ്രഹം നേടിടും നേരത്ത്
ഇന്ദ്രജാലങ്ങളും താനെ ഒഴിഞ്ഞുപോം (94)

മിതഹിതങ്ങളായി ചിത്തവും വർത്തിക്കും
സ്പതധാതുക്കളും നിയന്ത്രിതമാകിടും
ആത്മനിയന്ത്രണ ശക്തികൊണ്ടേവർക്കും
ആദിത്യമണ്ഡലം അനുഭൂതിയേകിടും (95)

## ബ്രഹ്മഭാവന

ഇഷ്ടദേവന്മാരിലടങ്ങുന്ന ദൈവത്വം
ഇച്ഛരിക്കും പരബ്രഹ്മനാഥനായി ഓതണം.
ഭക്തി വർദ്ധിച്ചിടും നേരത്തവസ്ഥയിൽ
ഭക്തന്റെ ദാസിയായി മാറുമെന്നോർക്കണം (96)

അകവും പുറവും ഏകത ഏറുന്ന
ആത്മജ്ഞാന ഭണ്ഢാരം തുറന്നിടിൽ
ജീവന്റെ പ്രാപ്യത പൂർണ്ണമായി വന്നുടൻ
ജഗത്തിൽ അധിവസിക്കുന്ന ജഗദീശ്വരനായ് (97)

ത്രൈലോക്യനാഥന്റെ അനുഭവസമ്പത്തു
ഭൂലോകത്തേവർക്കും അനുഭവവേദ്യമാം
വാക്കുകൾ വിട്ടുള്ള നിലകളിൽ തന്നുള്ളം
വിപുലമാം അനുഭവസമ്പത്തിനുടമയാം (98)

മാനസനിലകളെ മനനം ചെയ്തിടുന്ന
മാറ്റങ്ങൾ വന്നിടും നേരത്തവസ്ഥയിൽ
മാറ്റങ്ങൾ സൂക്ഷ്മത നേടിടും വേളതൻ
മരണത്തെ വെല്ലുന്ന മാർഗ്ഗവും നേടിടാം (99)

സഹജവാസന മെല്ലവേ ഉണരുന്ന
സഹജശക്തിതൻ പരീക്ഷണവേളയായി
ശക്തിതൻ മാർഗ്ഗത്തിൽ ഭക്തിവരുന്നേരം
ശാശ്വത ശാന്തിതൻ ജീവിതലക്ഷ്യമാം. (100 )

പരീക്ഷണവേളയിൽ വിപുലമാം മേഖല
പൂർണ്ണമായിട്ട് തൻ വന്നിടും നിശ്ചയം
ഉന്നത ചിന്തയിൽ സ്ഥാനം ഏറും നേരം
ഉണർവ്വിൻ പൂർണ്ണത താനെ ജനിച്ചിടും (101)

ആത്മ നിയന്ത്രണ ശക്തി വരും കാലം
ആത്മ ജ്യോതി തെളിഞ്ഞിടും നിശ്ചയം
ചിത്തചാപല്യവും വേറിട്ടു മാറിടും
ചിന്തയിൽ കർക്കശ നിയന്ത്രണം അറ്റുപോം (102)

ആസക്തി പൂണ്ടിടും മാനസനിലകളെ
ആദ്യമേ തന്നെ വിലയിരുത്തീടണം
ഈശ്വരചിന്തയിൽ ഇഷ്ടങ്ങളോരോന്നു
ഇച്ഛരയാൽ കൈവിടും നിശ്ചയം കൊണ്ടുതൻ (103)

സുസ്ഥിര പാതയിൽ എത്തുന്ന ചിത്തവും
സ്ഥായിയാം സ്ഥാനത്തുറച്ചിടും നിശ്ചയം
ആസക്തി കൈവിട്ട മാനസ നിലകളെ
ആത്മ സ്വരൂപത്തിലാവാഹിച്ചിടണം. (104)

പൂർവ്വ ജന്മത്തിൻ തുടർരൂപമേകുന്ന
ജന്മസംസ്ക്കാരം ഭവിക്കുന്നു നിശ്ചയം
പൂർവ്വ സംസ്ക്കാര ഹേതുവായി മാറുന്ന
ജന്മത്തിൻ അങ്കുരം താനെ ജനിച്ചിടും (105)

ജന്മവും പൂർണ്ണമായി ഒടുങ്ങുന്ന വേളയിൽ
ജന്മവൈശിഷ്ട്യവും മുന്നമേ കാട്ടുന്ന
ജന്മത്തിനാധാര ഭൂതനെ കണ്ടെത്താൻ
ജന്മാന്തരങ്ങളിൽ യോഗ്യത നിർണ്ണയം. (106)

ജന്മമെടുക്കുന്ന നേരത്തവസ്ഥയിൽ
കർമ്മവാസന തൻ ജന്മബീജങ്ങളായി
കർമ്മങ്ങളോരോന്നു ഇച്ഛരിക്കും നേരത്ത്
കർമ്മ ബന്ധങ്ങളും കോർത്തിണക്കീടിടും (107)

നേർവഴി കാട്ടുന്ന നേരത്തവസ്ഥയിൽ
നേരായ മാർഗ്ഗത്തിൽ ജീവന്റെവസ്ഥയാം
ശ്രേഷ്ഠസംസ്ക്കാര ഉടമയായി മാറുന്ന
ശ്രേഷ്ഠ ജന്മവും നിശ്ചയം വന്നുപോം (108)

ഇച്ഛരതൻ നിശ്ചയം കാട്ടിടും നേരത്തു
ഇഷ്ടമാം ജന്മവും വന്നിടും നിർണ്ണയം
ജന്മാന്ത്യവാസന ഉണരുന്നവസ്ഥതൻ
കർമ്മാന്ത്യലക്ഷ്യത്തിൻ ഉൾവിളി വന്നുപോം (109)

നേട്ടങ്ങളേതിലും നേട്ടമായികണ്ടുടെൻ
കോട്ടം വരുത്താതെ നോക്കണം ചിന്തയിൽ
ഈശ്വര ചിന്തതൻ ഉള്ളം നിറഞ്ഞിടും
ഉൺമതൻ പൂർണ്ണത ഭക്തിതൻ നിർണ്ണയം (110)

## ബ്രഹ്മഭാവന

പുണ്യജന്മത്തിൻ ഉടമയായി മാറുന്ന
ജന്മത്തിനേതും പിറവി തൻ സദ്കുലം
സദ്കുലത്തിൽ പിറക്കുന്ന ജീവനാം
ബാല്ല്യത്തിൽ തന്നെ ഗ്രഹിക്കുന്നു സർവ്വവും (111)

ധർമ്മകുലത്തിൽ പിറക്കുന്ന ജീവനാം
ശുഭകർമ്മത്തിനുടമയായ് മാറിടും
ആത്മജ്ഞാനം ഉദിക്കും പിറവിയിൽ
മർത്ത്യലോകസ്തുതി ഗീതങ്ങൾ തീർത്തിടും (112)

കേവല ഭക്തി തൻ ഹേതുവായി മാറുന്ന
ആത്മാന്വേഷണ പ്രേരിതനായിടും,
സുഖദുഃഖങ്ങൾ വിരക്തി ഭവിച്ചിടിൽ
ആത്മീയ നിർവൃതി വാക്കിന്നധീതമായി (113)

മനോ നിയന്ത്രണം താനേ ലഭിച്ചിടിൽ
പ്രാണവായുതൻ നേർവഴി വന്നുപോം
പ്രാണപ്രയാണത്തിൻ പ്രിയവും വന്നുടൻ
പ്രാണനും മാനസിൽ ഏകീഭവിച്ചിടും (114)

തന്നിൽ നിന്നന്യമായി കാണുന്നതേതുമേ
സത്യമല്ലെന്നുള്ള ബോധമുദിച്ചിടും,
ഏകത്വബോധമുദിച്ചിടിൽ തന്നിലെ
ഞാനെന്നബോധവും ബ്രഹ്മമയമാകിടും (115)

തന്നിൽ ഉൾ ഉള്ളെതും താനറിയാത്തതും
സദാ വിളങ്ങുന്ന ബ്രഹ്മമെന്നോർക്കണം
ഏകത്വബോധമുദിച്ച് ചിത്തത്തിൽ തൻ
ഏകമാം ബ്രഹ്മം പ്രകാശിതമായിടും (116)

സർവ്വഭൂതങ്ങളിൽ ഏകത്വബോധവും
സർവ്വജാലങ്ങളിൽ വ്യാപനബന്ധവും
സമസ്തലോകങ്ങളും മടങ്ങുന്ന ജീവനിൽ
സമഭാവന തൻ ആരാധ്യവേദ്യമാം (117)

സർവ്വപ്രാണികളിൽ സദാ വിളങ്ങുന്ന
സർവ്വജ്ഞൻ യോഗിതൻ ഭൂലോകനാഥനായ്
സുഖദുഃഖങ്ങളിൽ സമദർശകനായ്
ശീതോഷ്ണ ദ്വന്ദ്വ ഭേദങ്ങളും വിട്ടുപോം (118)

നാനാത്വബോധം നശിച്ചുടൻ തന്നിലെ
ഏകത്വബോധം ഉദിച്ചിടും നിശ്ചയം
വിളക്കിൽ നിന്നന്യമായ് വെളിച്ചമസാദ്ധ്യമാം
വിളക്കമായി തീർന്നിടും നിശ്ചയത്താൽ (119)

അന്നത്തിൻ ആശ മറന്നിടും കാലത്തു
ആത്മജ്യോതി വിളങ്ങുന്ന ബോധമായ്
ഉൾക്കാഴ്ച തന്നിലെ കാരണഭൂതനായ്
ചിത്തവുമാകവേ ചൈതന്യ പൂർണ്ണമാം (120)

ശ്രേഷ്ഠതതന്നിലെ ഉള്ളിന്റെ ഉള്ളിലായി
ഉൾവിളിതന്നിലെ ഏകാഗ്രവസ്ഥയിൽ
ഉൺമയായി മാറുന്നവസ്ഥയിൽ ചിന്ത തൻ
ശ്രേഷ്ഠമാം സന്ന്യാസമാർഗ്ഗത്തിലാണ്ടുപോം (121)

പരിത്യാഗിയാം പാതയിൽ തന്നുള്ളം
പരമസത്യമാം വൈരാഗ്യാനുഭവം
സദാലഭിച്ചിടും സുഖാനുഭൂതിയിൽ
സാദരം നമിച്ചിടും പരബ്രഹ്മനാഥനിൽ (122)

മായയാ സ്വരൂപമായി മറഞ്ഞു നിന്നീടിന
മായ വിമോചന പൂർണ്ണ സ്വരൂപമേ
മാലോകർക്കേവർക്കും മാറാപ്പുമാറ്റുന്ന
മർത്ത്യജന്മത്തിൻ ചേതനരൂപമേ ! (123)

കൈവല്ല്യ ഭാവത്തിൽ പ്രേരണയേകുന്ന
കേവലാനന്ദമേ പൂർണ്ണസ്വരൂപമേ
അമ്മതൻ ആനന്ദം നൽകുന്ന ഭക്തർക്ക്
അനുഭവമണ്ഡലം അനുഭൂതിയേകിടും (124)

പൂർവ്വസമ്പത്തിൻ ഉറവിടം തേടി തൻ
പൂർവ്വ ബന്ധങ്ങളെ കോർത്തിണക്കീടിടും
പൂർവ്വജന്മങ്ങൾ തൻ പുണ്യമാക്കിടുന്ന
പരദേവദതൻ ഇഷ്ടമായി വന്നുപോം (125)

പൂർവ്വസംസ്കാരപ്രേരണ ഏറി തൻ
പൂർവ്വ സ്മരണയാൽ ചിത്തത്തിൽ പൂർണ്ണമാം
പുണ്യജന്മ പൂർണ്ണത നേടി തൻ
പൂർവ്വ സ്ഥിതിയിൽ മടങ്ങിടും നിശ്ചയം (126)

പൂർവ്വ ജന്മ സമ്പത്തുതേടിതൻ
പാരിലെല്ലായിടം സഞ്ചാരം പൂർണ്ണമായി
പൂർവ്വബന്ധങ്ങളെ ബോധിക്കും കാലത്ത്
പൂർവ്വാശ്രമങ്ങളുംപാടെ ത്യജിച്ചിടും (127)

ഏകത തന്നിലെ ഏകാഗ്രവസ്ഥയിൽ
ഏതുമേ ഉള്ളത്തിൽ ഉൺമ നിറഞ്ഞിടും
ഏകത ബാഹ്യബോധം മറച്ചുടെൻ
ഏകമാം ബ്രഹ്മം നിറഞ്ഞുപോം പൂർണ്ണമായ് (128)

ശക്തി തൻ ഉള്ളത്തിൽ ശക്തിയായി വെളിവരും
ജീവന്റെ മണ്ഢലമാകവേ മാറിടും
ജീവിതശൈലിയിൽ മാറ്റം വരും കാലം
ജീവന്റെ അനശ്വര മണ്ഢലം കാട്ടിടും (129)

വാക്കിന്നധീതമായി നിൽക്കുന്ന നിലയിലായ്
വാക്കിന്നസാദ്ധ്യമായി വർണ്ണന നിന്നിടും
കൂട്ടിനുള്ളിൽ വസിക്കുന്നുവെങ്കിലും
കൂടിൻ വെളിയിലെ വ്യാപനം പൂർണ്ണമാം (130)

സൂര്യകിരണങ്ങൾ പടരും കണക്കിനെ
സൂര്യോദയത്തിൻ ദർശനം ശ്രേഷ്ഠത
അജ്ഞാന മേഘം ഒഴിഞ്ഞിടും കാലത്ത്
ജ്ഞാനവും പാകത പൂർണ്ണമാം നിശ്ചയം (131)

സദ്വിചാരങ്ങൾ ഉദിച്ചിടും കാലത്ത്
സുസ്ഥിരസ്ഥാനത്തുറച്ചിടും ചിത്തവും
നിരന്തരമായുള്ള ധ്യാനനിഷ്ഠയാൽ
സഹജമാം ചാഞ്ചല്ല്യ ഭാവം വെടിഞ്ഞുപോം (132)

യോഗാനുഷ്ഠാനം വളരും കണക്കിനെ
സഹനശക്തി തൻ നിശ്ചയം വന്നുപോം
മനഃതൃപ്തി വളരും കണക്കിനെ
ചിത്തവും യോഗബലമുള്ളതാകിടും (133)

പാപത്തിൽ മോചിതനാകുന്ന യോഗിതൻ
പ്രാരംഭ ഘട്ടത്തിൽ ജ്ഞാനവും പേറിടും
ആത്മസാക്ഷാത്കാരവസ്ഥയ്ക്കു മുന്നമേ
ആരംഭമായിട്ടു വന്നു ചേരുന്നിതു. (134)

വിവേകജ്ഞാനം ഉദിച്ചിടും നേരത്തു
വിനയാന്വിതനായി കാണപ്പെടുന്നിതു
സൂര്യോദയത്തിൻ തീരത്തണഞ്ഞ-
ജ്ഞാനോദയത്തിൻ മണ്ഡലം തേടിടും (135)

## ബ്രഹ്മഭാവന

ചിന്തതൻ മങ്ങലായി മാഞ്ഞുപോയി നിന്നിടും
ചിത്തം ലയിച്ചിടും അന്തർമുഖങ്ങളിൽ
ആത്മസാക്ഷാത്ക്കാരത്തീരത്തണയുന്ന
യോഗിതൻ സർവ്വജ്ഞൻ ത്രൈലോക്യനാഥനായി (136)

പ്രാണവായുതൻ സഹജമാം ഇളക്കവും,
പ്രാരംഭഘട്ടമാം നിൽക്കുന്നവസ്ഥയായ്,
നിശബ്ദ്ധവന്നിട്ടും പരമലോകത്തുതൻ
നിദ്രാന്ത ഉണർവ്വിൻ കാലവും വന്നുപോം (137)

പ്രപഞ്ചപ്രതിഭാസം താനെ ഒഴിഞ്ഞിടിൽ
പ്രപഞ്ചനാഥനായി പ്രകൃതിതൻ ദർശനം
സൂര്യാസ്തമനകാലത്തു തന്നുള്ളം
ചന്ദ്രമണ്ഢലം ഉണർന്നിടും നിർണ്ണയം (138)

ബ്രഹ്മം നിരാകാര അനുഭൂതി ഏകിടും
പ്രപഞ്ച ഉല്പത്തിലയത്തിൻ ഹേതുവാം
ബ്രഹ്മമായി ഏകീഭവിച്ചിടു കാലത്തു
ഏകമാം ഭാവന ഏതിലും വന്നുപോം (139)

## 8. ബ്രഹ്മോപദേശം

ചിത്തമെന്നുള്ളൊരു ബോധത്തിനേതുമേ
ചിന്തയെന്നുള്ളൊരു ബോധം വളർന്നിടും,
ചിത്ത ചാപല്ല്യത്തിനടി വേരു നൽകുന്ന
ചിന്തയെന്നുള്ളതേ, നിശ്ചയം വന്നിടും (1)

അലഞ്ഞു നടക്കുന്ന മാനസ നിലകളിൽ
ചാഞ്ചല്ല്യ ഭാവമകറ്റുവാനായിതൻ
ശക്തിയായി ഒതുക്കാൻ ശ്രമിച്ചിടും നേരത്തു
ശക്തിയായി, കുതിച്ചോടാൻ ശ്രമിച്ചിടും നിശ്ചയം (2)

ചാഞ്ചല്ല്യമേറുന്ന മാനസവൃത്തിയാൽ
വിവേചന ശക്തി, വികലമാകുന്നേരം,
ശക്തിയായി പൊന്തുന്ന ബാഹ്യരസങ്ങളാൽ
സമചിത്തത, തൻ സാദ്ധ്യതമങ്ങിടും (3)

ധ്യാനമണ്ഢലം താനെ തുറക്കുമ്പോൾ
ധന്യത എന്തെന്നും താനെ അറിഞ്ഞിടും,
ചിത്തവും യോഗബലമുള്ളതാകുവാൻ
ചിത്തചാപല്ല്യം ശമിക്കേണം സദ്ഗുരോ ! (4)

മാനസക്ഷോഭത്തിനുടമയാകുന്നേരം
സാത്വിക ഭാവത്തെ ആട്ടിപായിച്ചിടും
സദ്വിചാരങ്ങൾ നശിക്കുന്നു തൽക്ഷണം,
സുദൃഡമാം നിശ്ചയം ഇളകുമെന്നോർക്കണം (5)

ആവശ്യമുള്ളത്ര ഭക്ഷണക്രമത്തെയും,
ആവശ്യമുള്ളത്ര സമയത്തുറക്കവും,
മിതഹിതങ്ങളാം കർമ്മങ്ങളാരിലും
മുറതെറ്റാതുള്ളനുഷ്ഠാനമായിടും (6)

നിഷ്ഠയാം അനുഷ്ടാന മാർഗ്ഗങ്ങളാകവേ
വിധിതങ്ങളായുള്ള കർമ്മങ്ങളായിടും,
നിയന്ത്രിതമായുള്ള ജീവിതചര്യയാൽ
ദേഹാന്തർമുഖങ്ങളെ മാറ്റി പ്രതിഷ്ഠിക്കും (7)

സപ്തധാതുക്കളും നിയന്ത്രിതമാകിടും
ഇന്ദ്രിയഭാവങ്ങളാകവെതന്നുള്ളം
വിഷയങ്ങളിൽനിന്നു വ്യതിചലിപ്പിച്ചിടും
വ്യക്തത തന്നിടും ചിത്തവും, നിശ്ചയം (8)

നിത്യമാം ജീവിതചര്യയാൽ തന്നുടെ,
ഇന്ദ്രിയവൃത്തിതൻ നിയന്ത്രിതമാകിടും
സപ്തധാതുക്കൾതൻ നിയന്ത്രിതമാകുന്ന
മാനസമണ്ഡലം തൃപ്തി അടഞ്ഞിടും (9)

ചിട്ടപ്പെടുത്തിയ ജീവിത രീതിയിൽ
ബാഹ്യവിഷയങ്ങൾ തൻ നിയന്ത്രിതമാകിടും
ബാഹ്യേന്ദ്രിയങ്ങൾ, തൽഫലമേകുന്ന
ചിത്തവും ഉന്നതസ്ഥാനത്തു ചേർന്നിടും (10)

## ബ്രഹ്മോപദേശം

വേദമന്ത്രങ്ങളിൽ, വേദാംഗങ്ങളിൽ
വേദശാസ്ത്രങ്ങളിൽ, വേദപുരാണങ്ങൾ,
വേറിട്ടുനിൽക്കുന്ന വസ്തുഒന്നേകമേ
വേദനയോടങ്ങു ചേർത്തുവായിക്കണം (11)

മായമ്മയെന്നുള്ള നാമം പുണർന്നുടെൻ
മായ ജയിച്ചതൻ അവസ്ഥയെകാട്ടാതെൻ
മൗനഭാവങ്ങളാൽ മഹിമമറച്ചനിൻ
മാലോകർക്കേതുമേ മായയായി കാട്ടിനാൻ (12)

ഊറുന്ന അമ്മതൻ കാരുണ്യഉറവകൾ
ഊരിലെല്ലാർക്കുമേ ഉൺമയെ നൽകിടും,
ഉച്ചിഷ്ടം ഭക്ഷിക്കും ഭക്തന്റെ കഷ്ടങ്ങൾ
ഉന്മൂലനത്തിൻ കഥകൾ കേൾക്കുന്നിതേ ! (13)

ഹിമാലയ സാനുക്കൾ ഒഴുകിയെത്തുന്നിടം
ഹോമകുണ്ഠങ്ങൾ കണക്കറ്റസംഗമം
ഹിതങ്ങളേതും നിൻ ആജ്ഞ തെളിഞ്ഞിടും
ഹോമിക്കുന്നേതും നിൻ ആഴിയിൽ വാരിധേ ! (14)

വർണ്ണങ്ങളോരോന്നും വന്നുപോകും നേരം,
വർണ്ണ വ്യത്യാസവും കാണണം മാനസിൽ,
വർണ്ണ നിശ്ചയം ഉറയ്ക്കുന്ന നേരത്ത്
വർണ്ണനിർണ്ണയം നിശ്ചയം വന്നുപോം (15)

## ബ്രഹ്മോപദേശം

കടലിൻ ഭാവങ്ങളാം കരയെ വിഴുങ്ങുമ്പോൾ
കടലോരങ്ങൾ താൻ ഓർത്തു ദു:ഖിച്ചിടും,
ജന്മാന്ത്യവാസനയറ്റേതു ജീവനും,
ജന്മത്തിനന്ത്യവും മുട്ടിനിൽക്കുന്നിതേ ! (16)

ഭക്തന്റെ കഷ്ടങ്ങൾ നേരിട്ടു കണ്ടിട്ട്
ഭക്തനോടൊപ്പമായി പങ്കിടും വേളയിൽ,
ഭക്തന്റെ ഉള്ളിലെ സംഘർഷമേതുമേ,
ഭക്തനറിയാതതു ഉൾവലിച്ചീടിടും (17)

ചൈതന്യം വിതറുന്ന സുന്ദരാകാരത്തിൽ
ചേതനയേറുമീ ജീവന്റെവസ്ഥകൾ,
പൂർണ്ണമാം ദർശനം നൽകുന്ന ഭക്തന്,
പരിപൂർണ്ണ തൃപ്തിവരുത്തിടും നിശ്ചയം (18)

ഭക്തപ്രിയയാം മാതാവുതന്നിലെ
ഭക്തി രസങ്ങളെ തട്ടി ഉണർത്തുമ്പോൾ
അന്തർമുഖങ്ങളിൽ ഉൾക്കൊണ്ടവസ്ഥയിൽ
ആത്മീയ ഭാവങ്ങളുണർന്നുവന്നീടിനാൻ (19)

ആശമടുത്തു മനം നൊന്ത നേരത്തു
നിരാശകൊണ്ട് ഉൾഭക്തി വളർന്നിടും
മാറ്റം വരുന്നോരവസ്ഥയിൽ തന്നിലെ
മാനസതൃപ്തി അടയുന്നവേളയാം (20)

പൂർണ്ണ വിദ്യതൻകൈമാറും വേളയിൽ
പൂർണ്ണമായി വർണ്ണവും മാറിടും മാനസ്സിൽ,
വർണ്ണ മണ്ഡലമാനസ ഘടനതൻ,
വർണ്ണ രഹിതമാകുന്നിതു കാണണം. (21)

ആശയാൽ മാനസം മായ നിറയ്ക്കുന്ന
അവിദ്യയേറുമീ മാനസമണ്ഡലം,
മങ്ങിമറയുന്ന സൂര്യപ്രഭ തുല്യം,
മാഞ്ഞുപോം മാനസിൽ ഭക്തി തൻ ദർശനം (22)

സൂര്യനിലകളും നിശ്ചയം കണ്ടിടും
സൂര്യകിരണങ്ങളാൽ ശക്തി പകർന്നിടും,
സൂര്യതാപത്തിന്റെ മേന്മയിൽ തന്നിലെ
സപ്തധാതുക്കൾ തൻ മേന്മഉയർന്നിടും (23)

പവിത്രതയേറുമീ പാദാദി സ്പർശനം
പാരിജാതത്തിൻ ഉറവിടമേകിടും
പാലാഴി മഥനത്തിൽ പൊന്തും കണക്കിനേ
പാരിലേവർക്കുമേ ദർശനമേകിടും (24)

നിൻപ്രഭകൊണ്ടെൻ കണ്ണുതുറന്നപ്പോൾ
നിൻപ്രഭകാന്തി എൻകണ്ണിൽ ലയിച്ചിതു
നിൻമുഖ പദ്മദളങ്ങൾ വിടർന്നുടെൻ
നിൻപ്രഭ ആകാരഭംഗി മറച്ചിടിനാൻ (25)

ദിവ്യമാം ദർശനമേകിടും വേളയിൽ
ദീപംതെളിഞ്ഞ നിൻ ദർശനം കണ്ടുടെൻ
മന്ദസ്മിതം പൂണ്ട അമ്മ തൻ സാമീപ്യം
മാനസ മാനം നിറഞ്ഞുനിന്നീടിനാൻ (26)

ഉദയാർക്ക കിരണങ്ങൾ എന്നിൽ സ്ഫുരിച്ചുടെൻ
ഉണർന്നുപൊങ്ങുന്നിതാ നിൻ താപ രശ്മികൾ
ഉച്ചാവസ്ഥയിൽ എത്തുന്നനേരത്തു
ഉണർവ്വു വരുന്നോരവസ്ഥതൻ വന്നുപോം (27)

പ്രാണഗതി തൻ നേർവഴി തേടുന്ന
പ്രാണപ്രയാണത്തിൽ പ്രീയവും വന്നുപോം
പ്രാണഗതിതൻ ഉത്തുംഗശ്രംഗത്തിൽ
ഉദ്ദിഷ്ടസ്ഥാനത്തേ തട്ടിഉണർത്തിടും (28)

സദ്വിചാര ഭാവം വളർന്നുടെൻ
സമഭാവന തൻ സദ് വിചാരങ്ങളായി,
ബ്രഹ്മാണ്ഡ പിണ്ഡാണ്ഡഭാവങ്ങളേതിനും,
ബ്രഹ്മബോധം വളർന്നിടും നിശ്ചയം (29)

ആദിപരാശക്തി ചൈതന്യമേറുന്ന
ആദികിരണങ്ങൾ പതിക്കുന്നവേളയാം,
അനുഭവാനുഭൂതി ഏറുന്ന നേരത്ത്
ആനന്ദമണ്ഡലഉണർവ്വു ഉണർത്തിടും (30)

## ബ്രഹ്മോപദേശം

ആദരവോടങ്ങു വണങ്ങിടും നേരത്ത്,
അന്തരാത്മാവിൽ വെളിച്ചം വീശുന്നിതാ
ആത്മജ്യോതിതെളിയുന്നവസ്ഥയിൽ,
ആരിലും അറിവു പകരുന്ന വേളയാം (31)

ബന്ധുക്കൾ ആരെന്നബോധം നശിച്ചുടൻ
ബന്ധങ്ങളേതിലും ബാദ്ധ്യതമങ്ങിടും
പൂർവ്വാശ്രമങ്ങളെ പാടെ മറന്നുടൻ
പൂർവ്വജന്മങ്ങളെ ആസ്വദിച്ചീടിനാൻ. (32)

നെഞ്ചിൽ എരിഞ്ഞടങ്ങുന്ന മോഹങ്ങൾതൻ
തീരത്തണഞ്ഞു മറയും തിരകളായി,
ഉത്തുംഗസ്ഥാനം തെരയുന്ന വേളതൻ
ഉത്സാഹ തീഷ്ണ ഉന്മേഷം പകർന്നിടും (33)

ശക്തിതൻ പൂർണ്ണമാം ഭാവമുണർത്തിടും
ശാന്തി തൻ ശാന്ത ഭാവത്തിലമർന്നിടും,
ശാശ്വതമേകുന്ന സത്യ സ്വരൂപന്റെ
ശീതളശാന്തിതൻ ദർശനാനുഭവം. (34)

നിയതമാം നിയോഗം താനെലഭിച്ചിടിൽ
നിശ്ചയം തന്നിലെ സാക്ഷിയായി മാറിടും,
നിസംഗസ്ഥാനത്തെത്തിയാനുഭവം
നിശ്ചിത വേഗത്തിൽ വന്നു ചേരുന്നിതു (35)

അണിമാദി സിദ്ധികൾ ദ്വാരപാലകർക്കേതും
അസാദ്ധ്യമാക്കും നിൻപ്രാപ്യവും വാരിധേ !
അഖിലവും നിൻഉൾ ഒതുങ്ങുന്നതോർത്തുടെൻ,
അത്ഭുതം കൂറുന്നവസ്ഥ തൻ വന്നുപോം. (36)

ഉള്ളിൽ തട്ടി തുളുമ്പി നിറഞ്ഞയീ
ഉൺമതൻ മേൽപ്പോട്ട് ഉണരുന്നവസ്ഥയിൽ,
ശ്വാസഗതിതൻ സമൂലമാം മാറ്റവും,
പ്രാണഗതിയാകെ പുതുമയായി മാറിടും. (37)

ഉള്ളിൽ തട്ടിതലോടും ഗതികളെ
ഉള്ളിൽ നിറുത്തുവാൻ ആവേശമുണർന്നുതൻ
മേൽപ്പോട്ട് ഉണർന്നുപൊങ്ങും ഗതികൾ തൻ
അഗ്നിസമാനമായി മാറുമെന്നോർക്കണം. (38)

ആത്മനിയന്ത്രണ ശക്തികൊണ്ടേതിനും
ആത്മ ധ്യാനാഭ്യാസം ഉറച്ചിടും, നിശ്ചയം.
താനറിയാതങ്ങു താനെ ഗമിക്കുന്ന
ചിത്തവും നിർമ്മലമായിടും നിശ്ചയം. (39)

അഭ്യാസം കൊണ്ട് ഉറയ്ക്കുന്ന കാലത്തു
ചിത്തവും നിശ്ചലമായിടും നിശ്ചയം
ശ്രദ്ധയാൽ ഭക്തി വളരുന്നനേരത്തു
ബദ്ധനും ശുദ്ധനായി മാറിടും നിശ്ചയം (40)

ചിന്തതൻ ചത്തുപോം നേരത്തവസ്ഥയിൽ (41)
ചിത്തവും യോഗബലമുള്ളതാകിടും
സൂക്ഷ്മ ഭാവങ്ങളിൽ ചൈതന്യമേറുമ്പോൾ
സ്തൂലദേഹത്തിലോ പ്രത്യക്ഷ പ്രകടനം

ആത്മസുഖത്തിൻ എതിരാളിയാകുന്ന
ആസുരചിന്തതൻ അതിരറ്റു വിട്ടുപോം
ആത്മധ്യാനം ഉറച്ച ചിത്തത്തിലെ
സമഭാവനതൻ സൗമ്യമായി വളർന്നുപോം (42)

ധ്യാനമണ്ഡലത്തെത്തിയ ചിത്തമേ
ധ്യാനബലാനുഗ്രഹ ഫലമേറി
സമഭാവന തൻ വളരുന്ന ചിത്തത്തിൽ
സമസ്തവും ബ്രഹ്മമായ് ഉൾക്കാഴ്ച വന്നുപോം (43)

സുസ്ഥിര ചിത്തത്തിൽ തൽക്ഷണം മേതുമേ
പരമാത്മസാനിദ്ധ്യം നിശ്ചയം വന്നിടും
സത്യമാം പരബ്രഹ്മദർശന വേളയിൽ
ചിത്തം ലയിച്ചിടും പൂർണ്ണസ്വരൂപനിൽ (44)

മൂലപ്രഭാവത്തിൽ ദ്വൈതഭാവം പൂണ്ട
ഉടമയാകുന്നേതു ചിത്തവും തൽക്ഷണം
അദ്വൈത പ്രഭയിൽ ലയിക്കുന്നനേരത്തു
ആത്മസുഖം തൻ ലഭിച്ചിടും നിശ്ചയം (45)

മേൽപ്പോട്ട് പൊന്തിമറിയും രസങ്ങളാം
ഉച്ചെത്തിലെത്തുന്നവസ്ഥവരും നേരം
മേൽ കീഴ് അവസ്ഥകൾ പാടെ മറഞ്ഞുടെൻ
എങ്ങും നിറഞ്ഞ തനിബോധം വളർന്നിടും. (46)

താഴെപ്പതിക്കും സൂര്യകിരണങ്ങളാൽ
താമരമൊട്ടുപോൽ വിടരുന്നവസ്ഥതൻ
ഊർദ്ധ്വഗതിയായിമേൽപ്പോട്ടു പൊന്തുന്ന
ഊർജ്ജം സിരകളിൽ നിറയും സമൂലമാം (47)

സകലാദികലകളായി ദ്രവ്യങ്ങളേതുമേ
നിറയപ്പെടുന്നു നിൻ മരതകച്ചെപ്പിനുൾ
സിരാപാളികളാം നിൻതിരുവടിയുടെ
ചന്ദ്രമണ്ഡലമാം ആവാസകേന്ദ്രമായി (48)

ജനനീ നിൻ പാദതീർത്ഥരസത്തെ തൻ
ജന്മമെടുക്കുന്നവസ്ഥയിൽ തന്നോട്
താനറിയാതങ്ങുകൂടെ വസിപ്പതേ
തന്നുൾ വെളിപ്പെടുത്തേണേ ദയാനിധേ ! (49)

ത്രിഭുവനസീമകടന്നു നിൽക്കുന്നിതാ
ശോഭായമാനമായി തെളിയുന്നതേജസ്സിൽ
പരമാത്മ ചൈതന്യം പരന്നു വിടർന്നു തൻ
പാരിലൊട്ടാകെ വ്യാപിച്ചു നിൽക്കുന്നിതോ ! (50)

## ബ്രഹ്മോപദേശം

സമഭാവന സദ് വിചാരങ്ങളാക്കിയ
ബ്രഹ്മലോകത്തിൻ ബ്രഹ്മവിദ്യതൻ
സാക്ഷാത്ക്കാരവസ്ഥതൻ മണ്ഡലം നേടിയ
ബ്രാഹ്മണർക്കേതുമേ നിശ്ചയം വന്നുപോം (51)

പ്രകൃതിതൻ ലഭ്യമാക്കീടും വരദാനം
പ്രകൃതിയിൽ തന്നെ ലയിക്കുന്നതോർത്തുടെൻ
അഭയമേകുന്ന അമ്മതൻ മാഹാത്മ്യം
ആദരവോടെന്നും വീണു വണങ്ങുന്നേൻ ! (52)

## 9. ദിവ്യാനുഭൂതി

ചൈതന്യം പൂർണ്ണമായി വിളങ്ങിടും ജീവനെ,
ബ്രഹ്മമായി ചൊല്ലുന്നതോർക്കണം നിശ്ചയം
ഉല്പത്തി ഉറവിടം വെളിവാകും നേരത്ത്
ബ്രഹ്മമയമാകിടും സമ്പൂർണ്ണമേതിലും (1)

പക്വമാം പരമാനന്ദഹർഷ പൂരിതം,
പരിമളം ശീതളം അമൃതവീചികൾ,
മൃദുലമാം സരസ ഇടതൂർന്ന ശോഭിതം
മാധുര്യം തുളുമ്പുമീ ബ്രഹ്മപരിമണം (2)

സ്തുതിച്ചിടും ഈശ്വരചിന്ത നിരന്തരം,
സ്മരിച്ചിടും ഉള്ളത്തിൽ നിത്യേന ഏതിലും,
ഉറച്ചിടും ഏകമാം ഭാവന ഉള്ളത്തിൽ
നിറച്ചിടും മാനസിൽ പ്രാർത്ഥന ഏകമാം (3)

ചിത്തം സുസ്ഥിര വൃത്തത്തിൽ എത്തിടും,
പ്രാണനിയന്ത്രണം താനെ ലഭിച്ചിടും,
ശക്തിയിൽ പ്രകടമാവുന്ന നിയമവും,
ശക്തിയാൽ ഉൽഭവസ്ഥാനം വെളിപ്പെടും (4)

സ്വപ്നത്തിൽ സൃഷ്ടിക്കും വസ്തുക്കളേതുമേ,
ഉണരുന്ന നേരത്ത് ഉദിച്ചിടും ചിന്തപോൽ,
നിരന്തരമായുള്ള ഭാവന ഏകമായി
നിശ്ചയം മാനസിൽ ഉറച്ചിടും ഏതിലും. (5)

ആത്മനിയന്ത്രണ ശക്തി തൻ അഗ്നിയിൽ,
പരിത്യാഗനിഷ്ഠയാം ഹോമകുണ്ഠങ്ങളിൽ,
മോഹങ്ങളേതുമേ ഹോമിക്കും നേരത്ത്
ഇന്ദ്രീയ ഭാവങ്ങൾ എരിഞ്ഞടങ്ങുന്നിതേ (6)

നിത്യേന ചെയ്യുന്ന നമസ്ക്കാരമുറകളാൽ
നിത്യേന കിട്ടുന്ന യോഗബലങ്ങളും,
നിരന്തരം നേടിടും ബ്രഹ്മനിഷ്ഠയാൽ
നിശ്ചയം വന്നിടും പരബ്രഹ്മഭാവന (7)

അഭ്യാസംകൊണ്ടുറയ്ക്കുന്ന ചിത്തത്തിൽ
അന്യചിന്തക്കു സ്ഥാനവുംപോയിടും,
യോഗാനുഭവം ഉള്ളത്തിലാകവേ
യോഗബലം ഉറച്ചിടും നിശ്ചയം. (8)

ചിത്തചാഞ്ചല്ല്യഭാവം വെടിഞ്ഞിടും,
ചിത്തശുദ്ധി ലഭിച്ചിടും ലക്ഷണം,
ആത്മാഭിമാനം വെടിഞ്ഞിടും നേരത്ത്
അഭ്യാസം ഉറയ്ക്കുന്ന വേളയായി മാറിടും. (9)

പതിനായിരം സൂര്യപ്രഭവിടരും കണക്കിനെ,
പരമാത്മ ചൈതന്യം പകർന്നുശോഭിച്ചിടും,
യോഗശ്രേഷ്ഠനാം ജ്ഞാനികൾക്കേതിലും,
ബ്രഹ്മാണ്ഡജ്ഞാനേശ്വരിയെ കണ്ടെത്തിടാം. (10)

യോഗാഭ്യാസ പാടവം കൊണ്ടാകെ
യോഗനയനങ്ങൾക്ക് അതിരറ്റആശ്ചര്യം
പ്രാണപ്രയാണവും സുഷ്മ്നാനാഡിയിൽ
പ്രണവാനുസന്താനമായി കടന്നിടും (11)

പ്രിയമാം പ്രാണന്റെ പ്രയാണ വേളതൻ
സുഷ്മ്നാനാഡിവ്യൂഹത്തിൽ കടന്നുടൻ
യോഗാനുഭവഭ്യാസ മുറകളാൽ
ബ്രഹ്മരന്ധ്രത്തിൽ അണയുന്നു അന്ത്യമായ് (12)

സഹജമാം മനസ്സിന്റെ സ്ഥിരതയും നിശ്ചയം
നിയന്ത്രണം ഏകിടും ശാന്തത കൈവരും,
യോഗബലാനുഗ്രഹം കൊണ്ടു തൻ
പ്രാണപ്രയാണം ഉയരുന്നു യോഗ്യമായ് (13)

മാറിടും വിചാരങ്ങൾക്കൊപ്പം സങ്കല്പവും,
മാന്യതവന്നുപോം ഇന്ദ്രീയ വൃത്തി തൻ
ആത്മനിയന്ത്രണ ശക്തികൊണ്ടേതിനും,
ആരിലും സുസ്ഥിരചിത്തവും നിശ്ചയം (14)

ഇന്ദ്രീയനിയന്ത്രണം സ്വായത്തമാകിടും,
ബാഹ്യസുഖങ്ങൾ സ്വമേധയാത്യാഗവും
ദാഹജല അനുഭവമേൽക്കാത്ത
ദേഹവേർപാടിൻ ദൈർഘ്യത ഏറിടും (15)

## ദിവ്യാനുഭൂതി

ദേഹവും നിദ്രയിൽ സ്വപ്നമായി മാറിടും
പ്രാണനും ജീവനിൽ ഐക്യതകൈവരും,
പ്രാപ്യമാക്കിടുന്ന യോഗ്യത നേടിതൻ
പരമാത്മസ്വരൂപമായ് ഐക്യവും വന്നുപോം (16)

ഏകഭാവത്തിൻ പൂർണ്ണത കൈവരും
ഏകത ജീവനിൽ പ്രാപ്യത നേടിടും
ഉദയത്തിൽ പൂർണ്ണമാം വികസിക്കുമേതിനും,
അസ്തമന കാലത്തു പൂർവ്വസ്ഥിതിയാം. (17)

ജന്മത്തിൻ ഹേതുവാം കർമ്മവും തന്നോട്
പ്രത്യക്ഷപ്രകടനം സൃഷ്ടിയിൽ വന്നുപോം
കർമ്മാന്ത്യവാസന അറ്റേതുജീവനും.
പ്രപഞ്ച പ്രതിഭാസം താനെ ഒഴിഞ്ഞുപോം. (18)

ആത്മനിയന്ത്രണ ശാന്തത മാനസിൽ
സഹജമാം സ്ഥിരതയും നിശ്ചയം കൈവരും
ആദി പരംപൊരുൾ ആനന്ദഫലമേകി
മണിനാദം മണിക്കുൾ ലയിക്കുന്നു നിശ്ചയം. (19)

അംഗഹീനനായ് ഇന്ദ്രിയഭാവങ്ങൾതൻ
അനശ്വരമാകുന്ന അവസ്ഥയായി മാറിടും,
അന്തരാത്മാവിൽ ഉണർന്നുപൊങ്ങുമീ
ആത്മജ്യോതി തെളിഞ്ഞിടും നിശ്ചയം. (20)

## ദിവ്യാനുഭൂതി

മാനസലയ മണിമുഴക്കത്തിൻ
ചിദാകാശം കടക്കുന്ന പ്രാണനാം
ചിത്മയമാകുന്ന  വേളയിൽ തന്നിലെ
ചിത്തം ഉറച്ചിടും ഭ്രൂമദ്ധ്യം നിശ്ചയം (21)

നിരന്തരമായുള്ള ബ്രഹ്മചിന്തയിൽ
ഇന്ദ്രിയ മാന്യത വന്നിടും നിശ്ചയം
ഈശ്വര സേവനം ഉള്ളിൽ നിറഞ്ഞുടെൻ
ഈശ്വരൻ ദാസനായി മാറിടും നിശ്ചയം (22)

ഉദയാസ്തമനങ്ങൾ ഒഴിഞ്ഞുപോയിതന്നിലെ
ഗുരുപാദ നമസ്ക്കാരം ഉള്ളിൽ നിറഞ്ഞിടും.
ഹൃദയ ഗുഹാന്തർ അറകളിൽ ഉറച്ചിടും
കേവല ധ്വനിയായി ബോധത്തിൽ ലയവും (23)

ദിവ്യമാം സമ്പത്ത് പൂർണ്ണമായി ഏറിടും,
ദർശന സ്ഥാനത്തു സന്ധിക്കും യോഗികൾ
പരമാത്മ ഐക്യവും പൂർണ്ണമായി സന്ധിക്കും
പ്രപഞ്ചം പരിപൂർണ്ണം അതിരറ്റ ആനന്ദം (24)

## 10. ബ്രഹ്മലയം

ദേഹിയെന്നുള്ളതേ ബോധിക്കും നേരത്ത്
ദേഹിതൻ ബോധസ്വരൂപനായി മാറിടും
ബ്രഹ്മസ്വരൂപന്റെ പൂർണ്ണത ഏകമായി
ബോധത്തിൽ വന്നുഭവിക്കുന്നു നിശ്ചയം. (1)

ദേഹം ക്ഷയിക്കുവാനാരംഭമേറുമ്പോൾ
ദേഹിതൻ പൂർണ്ണമാം ബോധസ്വരൂപനായി
ദേഹം വെടിഞ്ഞോരവസ്ഥയിൽ തന്നിലെ
ദേഹിതൻ ദേഹം മറക്കും ദയാനിധേ ! (2)

ദേഹം മറന്നുള്ളദേഹീവിളയാട്ടം
പ്രകൃതിയിൽ വന്നുഭവിക്കുന്നു നശ്ചയം
ലയസ്വരൂപമാം ബോധം വളർന്നുടൻ
ബോധസ്വരൂപനിൽ പൂർണ്ണമാം സ്നാനവും (3)

ലയസ്വരൂപത്തിൻ ലക്ഷണം കാട്ടുമ്പോൾ
ലക്ഷ്യത്തിലെത്തുന്ന മാർഗ്ഗവുമോതിടും,
ദേഹിതൻ മാർഗ്ഗത്തിൽ ദീപം തെളിക്കുമ്പോൾ
ദേഹിതൻ ബ്രഹ്മമായി മാറുന്നതോർക്കണം. (4)

പ്രകൃതിതൻ ദിവ്യമാം ദർശനവേളയിൽ
ലയസ്വരൂപത്തിൻ ഘട്ടങ്ങൾ കാട്ടിടും
ദേഹിതൻ പൂർണ്ണസ്വരൂപം പുണരുമ്പോൾ
പൂർണ്ണസ്വരൂപനിൽ ലയനവും വന്നുപോം (5)

## ബ്രഹ്മലയം

നിശ്ചയം നേടുമീ ബ്രഹ്മസ്വരൂപനിൽ
നിത്യേന സൂചന നൽകും കനിവോടെ
സൂചനയോരോന്നു കാട്ടുന്നനേരത്തു
സുസ്ഥിരമാകിടും ലയനഭാവങ്ങളും (6)

കൂട്ടിനുള്ളിൽ വസിക്കുന്ന പക്ഷിതൻ
കൂടുവിടുന്നോരവസ്ഥവരുംനേരം
കൂടിൻവെളിയിൽവസിപ്പതോർത്തോർത്ത്
കൂടെന്ന ബോധം നശിക്കുന്നു നിശ്ചയം (7)

പൂർണ്ണലയത്തിൻ പ്രാപ്യത നേടിതൻ
പൂർണ്ണതയൊടങ്ങു പ്രാപ്യമാകീടുമ്പോൾ
പ്രകൃതിതൻ ദർശന വേളയിൽ തന്നിലെ
ബ്രഹ്മസ്വരൂപനെ ദൃശ്യമാക്കിടുന്നു. (8)

പൂർണ്ണത എന്തെന്നനുഭവിച്ചീടുന്ന
പൂർണ്ണസ്വരൂപനിലാണ്ടുകഴിയുമ്പോൾ
ലയത്തിൻ മുമ്പുള്ള ഭാവങ്ങളേതിലും
ലയത്തിനപ്പുറം എന്തെന്നു കാട്ടിടും. (9)

പ്രാണഗതിതൻ പൂർവ്വത്തിൽ ലയിക്കുമ്പോൾ
ശ്വാസഗതിയാകെ നിശ്ചലാവസ്ഥതൻ
ദേഹവും പൂർണ്ണമാം സജ്ജമാകുന്നേരം,
ദേഹിതൻ ഊർദ്ധ്വഗതിയായിപൊന്തിടും (10)

## ബ്രഹ്മലയം

പെരുവിരൽതൊട്ടു മടങ്ങുന്നദേഹിതൻ
പാദാദികേശം കണക്കെ ഗമിക്കുമ്പോൾ
പ്രകൃതിതൻ ലയത്തിൻ കാരണഭൂതനായി
ദേഹിതൻ പൂർവ്വസ്ഥിതിയിൽ മടങ്ങിടും (11)

പ്രകൃതിയിൽ ലഭ്യമാക്കീടും വരദാനം
പ്രകൃതിയിൽ തന്നെ ലയിക്കും ദയാനിധേ
ജന്മമെടുക്കുന്ന മുമ്പുള്ളവസ്ഥതൻ
ജന്മമൊടുങ്ങുന്ന നേരത്തുവന്നുപോം. (12)

പ്രകൃതിതൻ ലയത്തിൻ കാരണഭൂതനായി
ദേഹിതൻ ബ്രഹ്മസ്വരൂപനിൽ ലയവും
പൂർവ്വത്തിൽ ലയവും പുണരുന്ന ദേഹിതൻ
ജന്മത്തിലൊട്ടുമേ മടങ്ങാതു നിശ്ചയം. (13)

സമാപ്തം

